2011
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ



ആഗസ്റ്റ് M A L A N K A R A S A B H A Rs. 15

സമത്വസമൂഹത്തിന്റെ നിശബ്ദ
കൊലയാളിയായ
വർഗ്ഗീകരണം നടമാടുമ്പോൾ
സമത്വസുന്ദരമായ ഒരു സമൂഹം
സ്വപ്നം കാണുന്ന

## 64-ാം സ്വാതന്ത്ര്യദിനം

# 40–ാം ചരമദിനം
# 30–08–2011



# ഇ. കെ. വർഗീസ്

**പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ**
**താഴത്തുമലയിൽ–ഇളങ്കാവുങ്കൽ, പാറത്തോട്**

*"ഞാൻ നല്ലപോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു; അതു നീതിയുള്ള ന്യായാധിപതിയായ കർത്താവ് എനിക്ക് നൽകും".*

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്കുട്ടി | വിനീത/മാത്യു (Husband) |
| ഷാജി | ജിജി | ടിഫാനി, ടാനിയ, ടിയാ |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |

ലക്കം 8,
പുസ്തകം 68
ആഗസ്റ്റ് 2011



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## അകത്താളുകൾ

CONTENTS





## ആഗസ്റ്റ് 15
## പ. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ

"എന്റെ കർത്താവേ! നീ സുന്ദരനാകുന്നു അവിടുത്തെ അമ്മയും സൗന്ദര്യവതി തന്നെ".
- മാർ അപ്രേം (കന്യാതഗീതങ്ങൾ)

**വരിസംഖ്യ**

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റ പ്രതി | : 15 രൂപ |
| ഒരു വർഷം | : 125 രൂപ |
| 4 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1250 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 1500 രൂപ |


## ലളിതം മധുരം


സഖറിയാ മാർ അന്തോനിയോസ്
(പ്രസിഡന്റ്, മലങ്കരസഭ)




# വേഷം മാറുമ്പോൾ

ഒരപ്പന്റെ മക്കളായി വളരെ സ്നേഹത്തിൽ കഴിഞ്ഞ ഒരു സഹോദരനും സഹോദരിയും. മാതാപിതാക്കളുടെ മരണശേഷം ഇരുവരും ഒറ്റപ്പെട്ടു.

പക്ഷേ പിതൃസ്ഥാനത്തുനിന്നു സഹോദരിയെ വളർത്തുവാനും പഠിപ്പിക്കുവാനും വിവാഹം കഴിപ്പിച്ചയയ്ക്കുവാനും സഹോദരൻ വളരെയേറെ ഉത്സാഹിച്ചു. അങ്ങനെ വളരെ സന്തുഷ്ടമായ കുടുംബജീവിതം അവൾക്ക് കൈവന്നു.

കാലമേറെച്ചെന്നു രോഗം ബാധിച്ചും സമ്പത്ത് ക്ഷയിച്ചും സഹോദരന്റെ ക്ലേശകാലം ആരംഭിച്ചു.

ഒട്ടേറെ ചിന്തകൾക്കുശേഷം ആരെയും അധികം കഷ്ടപ്പെടുത്താൻ ആഗ്രഹമില്ലാത്ത അയാൾ ഒടുവിൽ സഹോദരിയുടെ ഭവനത്തിലേക്ക് കടന്നുചെല്ലാമെന്ന് ആഗ്രഹിച്ചു. അങ്ങനെ അവശനായി അയാൾ ആ വലിയ വീടിന്റെ പടിവാതില്ക്കൽ എത്തി.

മട്ടുപ്പാവിൽ ഇരുന്നുകൊണ്ട് ഈ കാഴ്ചകണ്ട സഹോദരി അയാൾക്ക് എന്തെങ്കിലും ഭക്ഷണം എടുത്തു കൊടുക്കാനും അധികം താമസിയാതെ പറഞ്ഞയച്ച് ഗേറ്റ് പൂട്ടുവാനും ഉത്തരവിട്ടു. പക്ഷേ ഈ ശബ്ദം താഴെനിന്നു സഹോദരൻ കേൾക്കുകയുണ്ടായി. അയാൾ ഭക്ഷണം കഴിക്കാതെ മടങ്ങിപ്പോയി.

കാലചക്രം വീണ്ടും കറങ്ങി സഹോദരന്റെ ഗതിയിലും മാറ്റങ്ങളുണ്ടായി. സമ്പത്ത് വീണ്ടെടുത്തു. മോടികൂടിയ വസ്ത്രങ്ങൾ അണിഞ്ഞ അയാൾ വീണ്ടും പെങ്ങളുടെ വീട്ടിലെത്തി. ഇക്കുറി വിശിഷ്ടമായ സ്വീകരണമാണ് അയാൾക്ക് ലഭിച്ചത്. ആവശ്യത്തിലേറെ ഉപചാരങ്ങൾ വെള്ളിത്താലങ്ങളിൽ ഭക്ഷണങ്ങൾ അങ്ങനെ ഒട്ടനവധി അയാൾക്ക് അത്യത്ഭുതം തോന്നി.

ഭക്ഷണമേശമേൽ ഇരുന്ന് അയാൾ മേലാടയായി അണിഞ്ഞിരുന്ന നേരിയതെടുത്ത് ഭക്ഷണപാത്രത്തിനു മുകളിലേക്കിട്ടു എന്നിട്ടു പറഞ്ഞു "ഉണ്ണെടാ ഉണ്ണ്".

അമ്പരന്നു ചോദിച്ച സഹോദരിയോട് അയാൾ മറുപടിപറഞ്ഞു. ഞാനിതൊന്നും ഇല്ലാതെ വന്നപ്പോൾ എന്നെ പടിക്കൽപോലും സ്വീകരിക്കാതെ എന്തെങ്കിലും കൊടുത്തുവിടാൻ പറഞ്ഞതോർമ്മയുണ്ടോ.

അന്നത്തെ എനിക്കല്ല, ഇന്നത്തെ എന്റെ വസ്ത്രത്തിനും വേഷത്തിനുമാണ് ഈ ഉപചാരങ്ങളും വസ്ത്രങ്ങളും ലഭിച്ചിരിക്കുന്നത്. അതുകൊണ്ട് നേരിയത് ഉണ്ണട്ടെ. ■

## മഹാപുരോഹിത സന്ദേശം



# ശുദ്ധീകരണത്തിനുള്ള വിളി

'ദൈവം നമ്മെ അശുദ്ധിക്കല്ല വിശുദ്ധീകരണത്തിനത്രെ വിളിച്ചത്' (1 തെസ്സലൊനിക്യർ 4:7) എന്ന പരിശുദ്ധ പൗലോസ് അപ്പോസ്തോലന്റെ പ്രബോധനത്തിന് വിശ്വാസിയുടെ ജീവിതത്തിൽ ഇന്ന് വളരെ പ്രസക്തിയുണ്ട്. ദൈവത്തിന്റെ ഇഷ്ടം നിങ്ങളുടെ ശുദ്ധീകരണമാണ് എന്ന് തെസ്സലൊനിക്യാ സഭയ്ക്ക് ലേഖനത്തിൽ എഴുതുമ്പോൾ ദൈവ സ്വഭാവമായ വിശുദ്ധിയെ സ്വജീവിതത്തോട് ചേർത്തുവയ്ക്കുവാനും അതിൽ പങ്കുകാരാവാനുമുള്ള ആഹ്വാനമാണ് അപ്പോസ്തോലൻ വിശ്വാസികൾക്ക് നൽകുന്നത്. മനസ്സിലും ശരീരത്തിലും അശുദ്ധി ബാധിച്ച മനുഷ്യ ജന്മങ്ങൾ സൃഷ്ടിക്കുന്ന ദുരന്തങ്ങൾക്ക് നടുവിലാണ് നാം ഇന്ന് ജീവിക്കുന്നത്. നമ്മുടെ തലമുറയുടെ ശൈശവവും ബാല്യവും കൗമാരവും യൗവനവുമെല്ലാം ഇന്ന് വൻ ഭീഷണിയലാണ്. ഒരിടവും സുരക്ഷിതമല്ല എന്ന യാഥാർത്ഥ്യത്തെ അഭിമുഖീകരിച്ചു കൊണ്ട് ആശങ്കയോടും നെഞ്ചിടിപ്പോടും കൂടി മാത്രം മക്കളെ ഓരോ ദിവസവും ഭവനത്തിൽ നിന്ന് യാത്രയാക്കേണ്ട ദുരവസ്ഥയിലെത്തി നിൽക്കുന്ന മാതാപിതാക്കളുടെ ദൈന്യതയാർന്ന ചിത്രം നമ്മെ ഇരുത്തി ചിന്തിപ്പിക്കേണ്ടതാണ്. നമ്മുടെ സങ്കൽപ്പങ്ങൾക്കും അപ്പുറത്തുള്ള അശുദ്ധിയുടെ മോഹനീയ ചതിക്കുഴികൾ വിരിച്ചുകൊണ്ടാണ് ആധുനിക ലോകം നമ്മുടെ മക്കൾക്കായി കാത്തിരിക്കുന്നത്. ഇതിനെ അതിജീവിക്കുവാൻ നമ്മൾക്ക് എന്തു ചെയ്യുവാൻ സാധിക്കുമെന്ന് ഗൗരവമായി നാം ചിന്തിക്കണം. തെരഞ്ഞെടുക്കപ്പെട്ട ജാതിയും വിശുദ്ധ വംശവും സ്വന്തജനവുമായി ദൈവത്താൽ വേർതിരിക്കപ്പെട്ടിരിക്കുന്ന പരിശുദ്ധ സഭയ്ക്ക് ലോകത്തെ വിശുദ്ധിയിലേക്ക് നയിക്കുവാനുള്ള നിയോഗമാണ് ലഭിച്ചിരിക്കുന്നത്. വിശുദ്ധീകരണത്തിനുള്ള വിളി സമർപ്പണത്തോടെ സ്വീകരിച്ചുകൊണ്ട് ദുർനടപ്പുകളെ വിട്ടൊഴിഞ്ഞ് വിശുദ്ധിയുടെ മാർഗ്ഗത്തിൽ പ്രയാണം ചെയ്യാൻ നമുക്ക് ഉത്സാഹിക്കാം. എങ്കിൽ മാത്രമെ കാതോലികവും ശ്ലൈഹീകവും ഏകവും വിശുദ്ധവും എന്ന നാല് ലക്ഷണങ്ങളും തികഞ്ഞ ക്രിസ്തു ശരീരമായി പരിശുദ്ധ സഭ രൂപാന്തരപ്പെടുകയുള്ളൂ.

ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

# വർഗ്ഗവും വർഗ്ഗീയതയും

ആധുനിക ഭാരതം നേരിടുന്ന പ്രധാന വെല്ലുവിളികളിൽ ഒന്ന് മതതീവ്രവാദം ഉയർത്തുന്ന പ്രതിസന്ധിയാണ്. ആദ്ധ്യാത്മികതയും, മതബോധവും ഭാരതീയതയുടെ തനതു ഭാവവും, മതബഹുലത ഭാരത സംസ്കാരത്തിന്റെ സൗന്ദര്യവുമായിരിക്കെ തീവ്രവാദവും വർഗ്ഗീയതയും ഭാരത സമൂഹത്തിനു വെല്ലുവിളികളാകുന്നത് ഒരു വൈരുദ്ധ്യമായിരിക്കാം. മത-സാംസ്കാരിക ബഹുസ്വര സമൂഹങ്ങളിൽ ഉടലെടുക്കാവുന്ന അപകടകരമായ സംഭവവികാസങ്ങളിൽ ഒന്നാണ് വർഗ്ഗീയത; ബഹുലത, ഏറെ ശ്രദ്ധയോടും അവധാനതയോടും കൈകാര്യം ചെയ്യപ്പെടേണ്ട പ്രതിഭാസമാണ്. തീവ്രവാദം കേവലം മതപരമായ കാരണങ്ങളാൽ മാത്രം ഉടലെടുക്കുന്ന പ്രതിസന്ധിയല്ല. സാമ്പത്തികവും, സാമൂഹികവും, രാഷ്ട്രീയപരവും, മതപരവും ആയ കാരണങ്ങൾ തീവ്രവാദത്തിനും വർഗ്ഗീയതയ്ക്കും പിറകിലുണ്ട്. മതവും-രാഷ്ട്രീയവും തമ്മിലുള്ള അവിശുദ്ധ കൂട്ടുകെട്ടുകളും, സ്വജനപക്ഷവാദവും, നീതിനിഷേധവും, അസംഘടിത മേഖലകളിൽ നടക്കുന്ന ചൂഷണവും മനുഷ്യത്വരഹിതമായ പ്രവർത്തനങ്ങളും, തൊഴിലില്ലായ്മയും, കടുത്ത സാമ്പത്തിക ഞെരുക്കവും ആഗോളതലത്തിൽ കടന്നുവരുന്ന അധീശത്വഭാവവും, കൊളോണിയൽ രീതിശാസ്ത്രങ്ങളും മറ്റും വർഗ്ഗീയതയ്ക്കും തീവ്രവാദത്തിനും വളമാകുന്നു എന്നതാണ് യാഥാർത്ഥ്യം. സംഘടിത മത ബാനറുകൾക്ക് പിമ്പിൽ നിന്ന് തീവ്രവാദത്തിന്റെ ഭീകരാക്രമണങ്ങൾ അഴിച്ചുവിടുന്നവരിൽ ബഹുഭൂരിപക്ഷവും മതവിശ്വാസികളല്ലന്നതാണ് സത്യം. അന്ധകാര-അധോലോക ശക്തികൾ രൂപം കൊടുക്കുന്ന ഇത്തരം പൈശാചികതയ്ക്ക് ചാവേറുകളാകുന്നത് കൗമാര-യൗവ്വന തുടിപ്പുകളുള്ള ജീവിതങ്ങളും. മുകളിൽ സൂചിപ്പിച്ച വിധത്തിലുള്ള നീതിനിഷേധവും, സ്വജനപക്ഷവാദവും, രാഷ്ട്രീയ-മത അവിശുദ്ധ കൂട്ടുകെട്ടുകളും, തൊഴിലില്ലായ്മയും മറ്റുമുള്ള കാരണങ്ങളാൽ ഒരുതരം പ്രതികാര മനോഭാവം വച്ചുപുലർത്തുന്ന യുവജനങ്ങൾ ഇതിന് മുഖാന്തിരങ്ങളാകുന്നു എന്നുമാത്രം. അന്ധമായ മതഭ്രാന്തുമൂലം തീവ്രവാദത്തിനും ഭീകരപ്രവർത്തനങ്ങൾക്കും തയ്യാറാവുന്നവരുടെ എണ്ണം തുലോം കുറവാണെന്നാണ് പഠനങ്ങൾ വ്യക്തമാക്കുന്നത്.



സാമൂഹിക-സാമ്പത്തിക-മത-രാഷ്ട്രീയ കാഴ്ചപ്പാടുകളിൽ വിശകലനം വേണ്ടിയിരിക്കുന്ന ഈ ദുരന്തം കൈകാര്യം ചെയ്യുന്നതിന് കേവലം സൈന്യബലമോ, രാഷ്ട്രീയ ഉരുക്കുമുഷ്ടിയോ മാത്രം പോരാ. മത-രാഷ്ട്രീയ-സാമൂഹിക മേഖലകളിലുള്ളവരുടെ സംയുക്തമായ ഒരു ശ്രമം ഈ വിഷയത്തിൽ വേണ്ടിയിരിക്കുന്നു.

വർഗ്ഗബോധം അനിവാര്യമായിരിക്കത്തന്നെ, വർഗ്ഗാതീതമായ 'മനുഷ്യത്വം' എന്ന തലത്തിലേക്ക് മനുഷ്യനെ വളർത്തുന്ന വർഗ്ഗങ്ങളാകണം



മതവും, രാഷ്ട്രീയവുമെല്ലാം. തീവ്രമായ മതഭക്തിയേക്കാൾ നിർമ്മലമായ മനുഷ്യസ്നേഹം ആദ്ധ്യാത്മികതയുടെ ഭാവമാണെന്ന സത്യം എല്ലാ മതങ്ങളും ഉറക്കപ്പറയുക മാത്രമല്ല പ്രവർത്തിപഥത്തിൽ എത്തിക്കുകയും ചെയ്യേണ്ടത് പ്രപഞ്ചത്തിന്റെ നിലനിൽപ്പിനു തന്നെ അനിവാര്യമായ സംഗതിയാണ്. ദൈവസൃഷ്ടിയായ ഈ മനോഹര പ്രപഞ്ചം പരുക്കു കൂടാതെ നിലനില്ക്കുകയെന്നത് മതങ്ങളുടെ നിലനിൽപ്പിനെക്കാൾ പ്രാധാന്യമർഹിക്കുന്ന വസ്തുതയാണ്. നീതിബോധമുള്ള സമൂഹനിർമ്മിതി ആദ്ധ്യാത്മിക നിയോഗവും ഉത്തരവാദിത്വവുമാണെന്ന് ഓരോ മത പാരമ്പര്യവും തിരിച്ചറിയണം. 'ലോകസംഗ്രഹം' ധർമ്മമാണെന്ന ബോധ്യം വ്യക്തിപരമായ നിലയിൽ ആഴത്തിൽ വേരൂന്നേണ്ടിയിരിക്കുന്നു. ഈ തിരിച്ചറിവ് ക്രമീകൃതമായ മതബോധനത്തിലൂടെ ലഭിക്കേണ്ടതാണ്.

മതമെന്ന പ്രതിഭാസത്തിന്റെ ഉത്ഭവം, ചരിത്രപരമായ വളർച്ച, പ്രധാന മത പാരമ്പര്യങ്ങൾ-അവയുടെ പഠിപ്പിക്കലുകൾ, ഇതര മതങ്ങളോടുള്ള ക്രിയാത്മകമായ സമീപനം എന്നിങ്ങനെയുള്ള വിഷയങ്ങൾ സ്കൂൾ തലം മുതൽ പാഠ്യപദ്ധതിയുടെ ഭാഗമാക്കി മതങ്ങളെ കുറിച്ചുള്ള ശരിയായ അവബോധം പുതിയ തലമുറയ്ക്ക് നൽകേണ്ടിയിരിക്കുന്നു. വ്യക്തിജീവിതത്തിലും, സമൂഹജീവിതത്തിലും, രാഷ്ട്രനിർമ്മാണത്തിലും 'മതം' എന്ന പ്രതിഭാസത്തിനു പ്രസക്തിയുണ്ടോ എന്ന് സ്വയം നിർണ്ണയിക്കുവാനും, ഭൗതികതയ്ക്കുപരിയായി യാഥാർത്ഥ്യത്തിന് (Reality) സ്ഥാനമുണ്ടോ എന്ന് വിലയിരുത്തുവാനും, ആദ്ധ്യാത്മികതയുടെ പ്രായോഗിക തലം രൂപീകരിക്കുവാനും ഒക്കെ തലമുറകളെ സജ്ജമാക്കുന്നതിന് ഇതു ഉപകരിക്കും. സനാതലമൂല്യങ്ങൾ എന്നു കരുതി പാലിച്ചുവന്നിരുന്ന പലതും നിരർത്ഥകം എന്നനിലയിൽ തമസ്ക്കരിക്കപ്പെട്ട്, വെളിച്ചം കുറഞ്ഞുവരുന്ന 'ആധുനിക' ലോകത്തിന്റെ ഗതിവിഗതികളിൽ വിലപിക്കുവാൻ മാത്രമാണോ കഴിയുക? വർഗ്ഗബോധം, കുടുംബം, ദേശം, മതം എന്നീ തലങ്ങളിലൂടെ ക്രമാനുഗതമായി വളർന്ന് 'മനുഷ്യവർഗ്ഗം' എന്ന ബോധത്തിലേയ്ക്കും തുടർന്ന് 'പ്രപഞ്ചം' എന്ന ശ്രേഷ്ഠബോധത്തിലേക്കും സമൂഹം എത്തിച്ചേരേണ്ടിയിരിക്കുന്നു. പ്രപഞ്ചാധീതമായ അവബോധം ആത്മജ്ഞാനമായി മാറുന്നത് നിരന്തരമായ ഈ പ്രക്രിയയിലൂടെയാണ്. കാണപ്പെടുന്ന സഹോദരനെ കാണുന്നവനാണ് അദൃശ്യനായ ദൈവത്തെ ദർശിക്കുന്നത് എന്ന സനാതന സത്യം വെളിപ്പെടുത്തുന്നത് വർഗ്ഗബോധത്തിലൂടെ വർഗ്ഗീയതയെ അതിജീവിക്കുന്ന ഉദാത്ത ബോധത്തെയാണ്. മതവും, സംസ്കാരവും, രാഷ്ട്രീയവും എല്ലാം കൈകോർത്ത് സ്വാതന്ത്ര്യത്തിന്റെ ഈ ഉത്തുംഗശൃംഗത്തിലേക്ക് ഭാരതത്തെ നയിക്കുന്നതിന് കൂട്ടായി യത്നിക്കാം.

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**

EDITORIA

Polarization

ഡോ. സി. ജെ. റോയി

# വിവേചിക്കപ്പെടുന്ന വിദ്യാഭ്യാസം



വിദ്യാഭ്യാസത്തിനു പണ്ടും ഇന്നും അർത്ഥം ഒന്നു തന്നെ-വിദ്യ നേടുന്നതിനുള്ള ശിക്ഷണം. എന്താണു വിദ്യ എന്നതിലാണ് അഭിപ്രായ ഭേദം. ജീവിതം മനുഷ്യോചിതമായി അർത്ഥ പൂർണ്ണമാക്കുകയായിരുന്നു അതിനു ആദ്യ കാലങ്ങളിൽ കല്പിച്ചിരുന്ന ലക്ഷ്യം. സംസ്കാരം കൊണ്ട് വിവക്ഷിക്കുന്ന മാനസികമായ പാകപ്പെടൽ. സാംസ്ക്കാരിക വളർച്ചയിലെ ആദ്യത്തെ നാഴികക്കല്ല് മതമാണ്. ആ നിലയ്ക്കു മതപരമായിരുന്നു ആദ്യ കാല വിദ്യാഭ്യാസം. ഹൈന്ദവ-ബൗദ്ധ-ജൈന ആരാധനാലയങ്ങളോടു ചേർന്നുണ്ടായിരുന്നതായി നാം അറിയുന്ന വിദ്യാശാലകൾ അതിന്റെ സാക്ഷ്യപത്രങ്ങൾ. സംസ്ക്കാരിക അംശത്തെക്കാൾ ഭൗതികതയ്ക്കായി പിന്നീടു വിദ്യാഭ്യാസത്തിൽ പ്രാധാന്യം. വിദ്യാശാലകൾക്കു പിന്നാലെ രൂപം കൊണ്ട എഴുത്തുപള്ളികളിൽ അതിന്റെ ആദ്യപ്രതിഫലനം കാണാം. അക്ഷര വിദ്യയും കണക്കും ആശാന്റെ അറിവിലും പരിചയത്തിലുമുള്ള വിവിധ വിജ്ഞാനങ്ങളും പഠനവിഷയങ്ങളായിരുന്നു എഴുത്തുപള്ളികളിൽ.

19-ാം നൂറ്റാണ്ടിൽ പടിഞ്ഞാറൻ രാജ്യങ്ങളിൽ നിന്ന് ഇവിടെയെത്തിയ ക്രിസ്ത്യൻ മിഷനറിമാരാണ് സമാദരണീയമായ ഒരു വിദ്യാഭ്യാസ സമ്പ്രദായത്തിന് ഇവിടെ തുടക്കമിട്ടത്. മതപ്രചാരണത്തോടൊപ്പം ജനങ്ങളുടെ ജീവിതാവസ്ഥകൾ മെച്ചപ്പെടുത്തുകയും സ്വന്തം കർത്തവ്യമായി അവർ കരുതി. മത-ജാതി പരിഗണനകളോ ലാഭേച്ഛയോ അവർക്ക് ഉണ്ടായിരുന്നില്ല. അജ്ഞതയിലും അന്ധവിശ്വാസങ്ങളിലും മുഴുകിക്കിടന്നവർക്കു പ്രകാശപൂർണ്ണമായ ഭാവിയിലേക്കു വഴിയൊരുക്കുകയായിരുന്നു അവരുടെ ലക്ഷ്യം. പള്ളികളോടു ചേർന്നു അവർ പള്ളിക്കൂടങ്ങളുണ്ടാക്കി. സൗജന്യവിദ്യാഭ്യാസം, അവികലമായ സ്നേഹസ്പർശം. അവരുടെ സമ്മർദ്ദത്തിൽ സർക്കാരും ആരംഭിച്ചു സ്കൂളുകൾ. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിലെത്തുമ്പോൾ 5 നും 10 നും ഇടയ്ക്കു പ്രായമുള്ള എല്ലാ കുട്ടികൾക്കും പ്രാഥമിക വിദ്യാഭ്യാസം വിദ്യാഭ്യാസ മേഖലയിൽ മതജാതി പരിഗണനകൾക്കു താത്വികമായെങ്കിലും വിരാമം.

മിഷനറിമാരുടെ ഈ മാതൃക അവർക്കു ശേഷവും ഇവിടെ നിലനിന്നു ഏറെക്കാലം. ക്രൈസ്തവ സഭകളുടെ നേതൃത്വത്തിൽ ഉന്നതമൂല്യങ്ങളും മെച്ചപ്പെട്ട അദ്ധ്യയന നിലവാരത്തിലും അച്ചടക്കവും നില നിർത്തുന്ന സ്കൂളുകളും കോളേജുകളും സാങ്കേതിക സ്ഥാപനങ്ങളും ഉണ്ടായി.

കാലംമാറുന്നു, കഥമാറുന്നു. ആശിച്ചു മോഹിച്ചു നാം നേടിയ സ്വാതന്ത്ര്യത്തിന്റെ സ്വപ്നങ്ങൾ എത്ര പെട്ടെന്നാണു കൊഴിഞ്ഞു വീണത്! അനിശ്ചിത ഭരണകൂടങ്ങൾ, നിക്ഷിപ്ത താല്പര്യങ്ങൾ, കച്ചവടമനോഭാവം എന്നിങ്ങനെയുള്ള അനഭിലഷണീയതകളുടെ സ്വാധീനം വിദ്യാഭ്യാസമേഖലയിലും ശക്തമായി. സ്കൂൾ തലത്തിൽ എയ്ഡഡ്, അൺ എയ്ഡഡ്, സർക്കാർ എന്നിങ്ങനെ തരഭേദങ്ങൾ. പഠന സൗകര്യങ്ങളിലും നിലവാരത്തിലും വ്യത്യസ്തത. അൺ എയ്ഡഡിന് അത്യുന്നതപദവി. എയ്ഡഡ് അതിനു താഴെ, സർക്കാർ സ്കൂൾ എല്ലാത്തരത്തിലും ഏറ്റവും പിന്നിൽ. ഭാവിതലമുറകളെ വരേണ്യരെന്നും സർവാണികളെന്നും വേർതിരിക്കുന്ന ദുഃസ്ഥിതി.

സ്കൂളുകൾക്കൊപ്പം കോളേജുകളിലും ഉണ്ടായി കച്ചവട കാഴ്ചപ്പാടുകൾ. അദ്ധ്യാപകനിയമനത്തിലും വിദ്യാർത്ഥിപ്രവേശനത്തിലും കഴിവുകൾ അപ്രധാനവും സാമ്പത്തിക ഘടകം അതിപ്രധാനവുമായി.

ഉന്നതവിദ്യാഭ്യാസമെന്നാൽ മെഡിസിനും എൻജിനീയറിങ്ങും സാങ്കേതിക വിദ്യകളും എന്നായി പൊതുധാരണ. മനുഷ്യശേഷിയുടെ ഫലപ്രദമായ ഉപയോഗത്തിനു ഉതകുന്ന പഠന മേഖലകൾ വേറെയും ഉണ്ടെന്ന് വിദ്യാർത്ഥികളോ അവരുടെ രക്ഷാകർത്താക്കളോ ഓർമ്മിച്ചില്ല. അവരെ അത് ഓർമ്മിപ്പിക്കാൻ ഫലപ്രദമായ സംവിധാനങ്ങളൊന്നും ഉണ്ടായിരുന്നില്ല. എന്തു പഠിക്കുന്നു എന്നതിലധികം എന്തു പഠിച്ചാൽ ഏറെ പണമുണ്ടാക്കാൻ കഴിയുമെന്നതിലായിരുന്നു എല്ലാവരുടെയും ശ്രദ്ധ. ഇവിടെ അല്ലെങ്കിൽ അന്യനാടുകളിൽ അതിനു അവസരം തേടി അവർ. അവർക്കാവശ്യമായ പഠന സൗകര്യങ്ങൾ ഇവിടെത്തന്നെ ഉണ്ടാക്കാൻ കഴിയുമായിരുന്നില്ല സർക്കാരിന്. അതിനു സർക്കാർ കണ്ടപരിഹാരമാണ് സ്വാശ്രയകോളേജുകൾ. പാലിക്കപ്പെടാത്ത വാഗ്ദാനങ്ങൾ പാടേ കലുഷമാകുന്ന പുതു പ്രതിസന്ധികൾ.

വിദ്യാ ഒരു വിപണനവിഭവമായിരിക്കുന്നതാണ് വിദ്യാഭ്യാസത്തിനു ഇവിടെ സംഭവിച്ചിരിക്കുന്ന വലിയ അപചയം. ബഹുരാഷ്ട്ര വ്യവസായങ്ങളുടെ മാതൃകയിൽ ബഹുരാഷ്ട്ര വിദ്യാഭ്യാസ സ്ഥാപനങ്ങളും ഇനി നമുക്കുണ്ടാകും. അർത്ഥപൂർണ്ണമായ മനുഷ്യ ജീവിതത്തിനു മാർഗ്ഗദർശനമെന്ന പ്രാഥമിക ലക്ഷ്യത്തിൽ നിന്ന് അതു നമ്മെ ഏറെ അകലെയാക്കും. നഷ്ടപ്പെടുന്ന നന്മകൾ.

ജനാധിപത്യ സംവിധാനത്തിലുള്ള ഒരു നാടാണു നമ്മുടേത്. അതിനിണങ്ങുന്നതാകണം നമ്മുടെ വിദ്യാഭ്യാസം. സ്വതന്ത്രമായി, പ്രയോജനകരമായി, വിദ്യാർത്ഥി കേന്ദ്രീകൃതമായി സമൂഹനന്മയ്ക്കുതകുന്ന അറിവുകൾ എല്ലാവർക്കും പകർന്നുകൊടുക്കുന്നത്, ആരെയും അകറ്റി നിർത്താത്തത്, ധ്രുവീകരണങ്ങളിലേക്കു നയിക്കാത്തത് വളർച്ചയ്ക്കു വഴിയൊരുക്കുന്നത്.

**വിദ്യാ ഒരു വിപണനവിഭവമായിരിക്കുന്നതാണ് വിദ്യാഭ്യാസത്തിനു ഇവിടെ സംഭവിച്ചിരിക്കുന്ന വലിയ അപചയം.**



## മതസഹിഷ്ണുത



**ലോ**കത്തിലെ വേദഗ്രന്ഥങ്ങളെല്ലാം സഹഭാവപൂർവ്വം വായിക്കേണ്ടതു സംസ്ക്കാരസമ്പന്നരായ സ്ത്രീപുരുഷന്മാരുടെ കടമയാണെന്നു ഞാൻ വിശ്വസിക്കുന്നു. നമ്മുടെ മതത്തെ മറ്റുള്ളവർ ആദരപൂർവ്വം വീക്ഷിക്കണമെന്നാണല്ലോ നാം ആഗ്രഹിക്കുന്നത്. അതുപോലെ മറ്റുള്ളവരുടെ മതത്തെ ആദരപൂർവ്വം വീക്ഷിക്കുന്നതിനു നമുക്കു കഴിയണമെങ്കിൽ ലോകത്തെ എല്ലാ മതങ്ങളും മമതാപൂർവ്വം പഠിക്കേണ്ടത് ഒരു പവിത്രധർമ്മം തന്നെയാണ്. നമ്മുടേതല്ലാത്ത വേദഗ്രന്ഥങ്ങൾ നമ്മുടെ മുതിർന്ന കുട്ടികളിൽ സ്വാധീനത ചെലുത്തിക്കളയുന്നതിനെച്ചൊല്ലി നാം പരിഭ്രമിക്കേണ്ട കാര്യമൊന്നുമില്ല. സ്വച്ഛമായ എന്തും സ്വതന്ത്രമായി പഠിക്കുന്നതിന് അവരെ പ്രേരിപ്പിക്കുന്നതുകൊണ്ടു നാം അവരുടെ ജീവിതവീക്ഷണത്തെ വിശാലമാക്കുകയാണ് ചെയ്യുന്നത്. പക്ഷേ, രഹസ്യമായോ പരസ്യമായോ മതപരിവർത്തനം നടത്തുന്നതിനുവേണ്ടി വേദഗ്രന്ഥങ്ങൾ കുട്ടികളെ വായിച്ചു കേൾപ്പിക്കുന്നതു ഭയപ്പെടേണ്ട കാര്യംതന്നെയാണ്. അങ്ങനെ ചെയ്യുന്ന ആൾ എപ്പോഴും തന്റെ വേദങ്ങളോടു പക്ഷപാതം വച്ചു പുലർത്തുന്ന ആളായിരിക്കുമല്ലോ. എന്നെ സംബന്ധിച്ചിടത്തോളം ബൈബിളും ഖുറാനും ഇതര മതഗ്രന്ഥങ്ങളും പഠിക്കുകയും ആദരിക്കുകയും ചെയ്യുന്നത് ഒരു സനാതനഹിന്ദുവാണെന്ന എന്റെ അവകാശവാദത്തോടു തികച്ചും പൊരുത്തപ്പെടുക തന്നെ ചെയ്യുന്നു.

**- ഗാന്ധിജി**

## തീവ്രവാദം വർഗ്ഗീയവാദം

**തീ**വ്രവാദി സ്വന്തം മതത്തിൽ തീവ്രമായി വിശ്വസിക്കുകയും മറ്റു മതങ്ങളെല്ലാം തെറ്റാണെന്നു കരുതുകയും ചെയ്യുന്നു. മറ്റു മതവിശ്വാസികൾ അതുകൊണ്ട് അവന്റെ ഭാഷയിൽ അവിശ്വാസികളാകുന്നു. വിശ്വാസത്തിന്റെ തീവ്രത അനുസരിച്ച് അവിശ്വാസികളോടുള്ള വെറുപ്പിന്റെ ആധിക്യവും വളരുന്നു. അങ്ങനെ അവന് മതഭ്രാന്തനെന്ന വിശേഷണം കിട്ടുന്നു. ലോകത്തിലെ എല്ലാ മനുഷ്യരെയും സ്വന്തം മതത്തിന്റെ കീഴിലേക്ക് കൊണ്ടുവരിക എന്നത് വിശാലമായ തലത്തിലെ അവന്റെ ലക്ഷ്യമാണ്. അതിന് ബലം പ്രയോഗിക്കാം. ബലംകൊണ്ട് സാധിച്ചില്ലെങ്കിൽ അവിശ്വാസികളെ ആക്രമിച്ച് ഉന്മൂലനം തന്നെ ചെയ്യാം. ഇതൊക്കെ ദൈവം അവനെ ഏല്പിച്ച കർത്തവ്യമായി അവൻ കരുതുന്നു. എല്ലാ കർത്തവ്യങ്ങളും മതങ്ങളെ സംബന്ധിച്ചിടത്തോളം ദൈവദത്തമാണ്.

വർഗീയവാദികളുടെ വിശ്വാസപ്രമാണങ്ങളും ഏതാണ്ട് ഇതൊക്കെത്തന്നെയാണ്. പക്ഷേ അന്യമതസ്ഥരുടെ നേരെയുള്ള അവന്റെ മനഃസ്ഥിതി മതഭ്രാന്തനെപ്പോലെ തീവ്രമല്ല. അഥവാ ചില വിസ്ഫോടക സന്ദർഭങ്ങളിൽ മാത്രമാണ് അവൻ മതഭ്രാന്തനെപ്പോലെ പെരുമാറുക. ഭ്രാന്തിനെക്കാൾ കൂടുതൽ പക്ഷപാതമാണ് അവന്റെ ദൈനംദിന ചേഷ്ടകളെ നിശ്ചയിക്കുന്നത്. ഉന്മൂലനം ചെയ്യുന്നതിനു പകരം മറ്റു മതസ്ഥരുടെമേൽ ആധിപത്യം നേടിയാൽ മതി അവന്. തീവ്രവാദിയുടെയും വർഗീയവാദിയുടെയും മനസ്സ് പ്രായേണ മറ്റു മതസ്ഥരുടെ നേരെയാണ് തിരിഞ്ഞിരിക്കുന്നത്. മറ്റു മതസ്ഥരാണ് അവരുടെ മനസ്സിലെ വിദ്വേഷവസ്തു. സ്വന്തം കോട്ടകൾക്കുള്ളിൽ പിടിച്ചിരിക്കുന്ന അവരുടെ തോക്കുകൾ പുറത്തേക്ക് ചൂണ്ടിയിരിക്കുന്നു എന്നർഥം.

**- ആനന്ദ്**



## ഹിന്ദുത്വം വർഗ്ഗീയത



**ഹി**ന്ദുത്വം ഒരു മതവിശ്വാസമല്ല. സംസ്ക്കാരപാരമ്പര്യമാണ്. ഇന്ത്യയിൽ ജനിച്ചുവളർന്ന് ഇവിടുത്തെ സംസ്ക്കാരപാരമ്പര്യം ഉൾക്കൊണ്ടു ജീവിക്കുന്ന ഒരാൾ വിശ്വാസത്തിൽ ഇസ്ലാമിനെയോ ക്രിസ്തുമതത്തെയോ മറ്റേതിനെയെങ്കിലുമോ സ്വമനസാ സ്വീകരിച്ചാൽ ഹിന്ദു അല്ലാതാകുന്നില്ല. ഈ സംസ്ക്കാര പാരമ്പര്യം മുസ്ലീങ്ങളും ക്രിസ്ത്യാനികളും വൈഷ്ണവരും ശൈവരും വേദാന്തികളും എല്ലാമെല്ലാം ഒരു പോലെ ഒരർത്ഥത്തിൽ ഹിന്ദുക്കളാണ്.

ജാതിയും മതവും നോക്കിയാണ് കക്ഷികൾ സ്ഥാനാർത്ഥികളെ നിശ്ചയിക്കുക. കാരണം, അതൊക്കെ നോക്കിയാണ് ജനങ്ങൾ വോട്ട് ചെയ്യുക. ഇത്രയും പ്രബലമായ ഒരലിഖിതനിയമം കേരളത്തിൽ മറ്റേതെങ്കിലും കാര്യത്തിൽ നിലവിലുണ്ടെങ്കിൽ അത് ജാതിമതാധിഷ്ഠിതമായ വർഗീയതയെ ആക്ഷേപിക്കുന്നതിൽ മാത്രമാണ്; വർഗീയതയെ വിമർശിച്ചുകൊണ്ടു മാത്രമേ കേരളത്തിൽ ജാതിക്കാര്യങ്ങളെല്ലാം തുടങ്ങാറുള്ളൂ.

നല്ല ഹിന്ദുവും നല്ല മുസ്ലീമും നല്ല ക്രിസ്ത്യാനിയും നല്ല ബ്രാഹ്മണനും നല്ല ദളിതനും എല്ലാം വർഗീയതയെ വർജിക്കുകയും താന്താങ്ങളുടെ വർഗങ്ങളെയോ സമുദായങ്ങളെയോ മാത്രം സ്നേഹിക്കുകയും മറ്റുള്ളവരോടെല്ലാം അയിത്തം പാലിക്കുകയും ചെയ്യുന്നു.

ഇരുപത്തൊന്നാം നൂറ്റാണ്ടിലെ കേരളം പുതിയ സെക്കുലർ ജാതിയുടെയും സെക്കുലർ മതത്തിന്റെയും കേളീരംഗമാണ്. കമ്മ്യൂണിസം ഒരു സെക്കുലർ മതമല്ലെങ്കിൽ മറ്റെന്താണ്? കമ്മ്യൂണിസ്റ്റുകൾ അംഗീകരിക്കുന്ന മതങ്ങളും മതവിഭാഗങ്ങളും മതസ്ഥാപനങ്ങളുമെല്ലാം സെക്കുലറാണ്. ബംഗാളുംകൂടി നഷ്ടപ്പെടുമെന്ന ഭീഷണിയുള്ള സാഹചര്യത്തിൽ കേരളത്തിലെങ്കിലും കാലഹരണപ്പെട്ട ജാതിമതാദികളെ നമുക്കാവശ്യമായേടത്തോളം പുതിയ ലേബലുകളോടെ സംരക്ഷിക്കാൻ നാം പ്രതിജ്ഞാബദ്ധരാണ്.

**- ഡോ. എം.ജി.എസ്. നാരായണൻ**

Polarisation

ഫാ.ജോൺസൺ സി. ജോൺ, കല്ലൂപ്പാറ



# ഏകത്വവാദവും വർഗ്ഗീയതയും

സമകാലിക സമസ്യയിലേറ്റവും വലിയ ദുരന്തം ഒരേ ഒരു ഭാഷ, ഒരേ ഒരു മതം, ഒരേ ഒരു സഭ, ഒരേ ഒരു വിശ്വാസം, ഒരു പ്രത്യയശാസ്ത്രം, ഒരേ ഒരു രാഷ്ട്രം ഇതിനുവേണ്ടിയുള്ള വാദങ്ങളാണ്. ഞങ്ങൾ പറയുന്ന ചിന്താഗതികൾക്ക് അപ്പുറമോ ഇപ്പുറമോ ഇല്ല എന്നുമാത്രമല്ല അങ്ങനെ ചിന്തിക്കാൻ പാടില്ല എന്നുള്ള സമീപനം അങ്ങേയറ്റം പാരതന്ത്ര്യമാണ്. ഇതുമാത്രമേ ശരിയായിട്ടുള്ളു. മറ്റുള്ളതെല്ലാം തെറ്റാണ് എന്ന ചിന്ത കൊളോണിയൽ ബൂർഷാചിന്താധാരയാണ്. സ്വതന്ത്രചിന്തകളും ആശയങ്ങളും അടിച്ചമർത്തുന്ന ഏകത്വവാദം (Homogenisation) സമൂഹത്തിന്റെ നിലനിൽപിനു തന്നെ ആപൽക്കരമാണ്. വർഗ്ഗീയ (Communalists) വാദികൾ ഏകത്വവാദത്തെ അവരുടെ ചട്ടുകമായി എടുത്ത് മനുഷ്യന്റെ മനസ്സിൽ മസ്തിഷ്കപ്രക്ഷാളനം (brain storming) നടത്തുന്നു. മനുഷ്യമനസ്സിൽ വിഷലിപ്തമായ ആശയങ്ങൾ കുത്തിനിറച്ച് ലാഭം കൊയ്യുന്നു. ഇത്തരം വർഗ്ഗീകരണ (Communalism)ത്തിന്റെ മറവിൽ ലഹരി മരുന്ന് കച്ചവടങ്ങളും കള്ളക്കടത്തും നടത്തി ചില ബൂർഷ്വാനേതാക്കന്മാർ അധാർമ്മിക സ്വത്തു സമ്പാദനം നടത്തുന്നു.

### വർഗ്ഗീകരണ വെല്ലുവിളികൾ

ഒരു മതം, ഒരു സഭ എന്നിങ്ങനെയുള്ള വാക്കുകൾ യഥാസ്ഥിതിക വിശ്വാസിക്ക് പെട്ടെന്ന് കുഴപ്പം തോന്നില്ലെങ്കിലും ആത്യന്തികമായി സമൂഹ നിലനിൽപിന്റെ സമസ്യയായി (Eristential Crisis) ആയി പിന്നീട് മനസ്സിലാക്കാവുന്നതേയുള്ളൂ. സങ്കുചിതത്വചിന്തകളെ പർവ്വതീകരിച്ച് വിശുദ്ധയുദ്ധങ്ങൾ പ്രഖ്യാപിക്കുമ്പോൾ സ്വാർത്ഥത പിമ്പിലുണ്ടോയെന്ന് ചിന്തിക്കുന്നതിനുള്ള ആർജ്ജവത്വം ഇന്ന് പല നേതാക്കന്മാരും പ്രകടിപ്പിക്കാറില്ല. ധാർമ്മിക സംസ്ക്കാരത്തിനുവേണ്ടി പോരാടാനുള്ള ഇച്ഛാശക്തി ഇല്ലാത്തവർ ലോകസമാധാനം, മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും നിലനിൽപ് ഇവയ്ക്കുവേണ്ടി പരിശ്രമിക്കാതെ വരുന്ന ദുഃസ്ഥിതിതി അപകടകരം തന്നെ...

### മതത്തിന്റെവർഗ്ഗീകരണം

മതത്തിന്റെ അതിർവരമ്പുകൾക്കുള്ളിൽ ഈശ്വരനെ തളച്ചിടുന്ന സമീപനം ചരിത്രാതീത കാലം മുതൽ നിലവിലിരുന്നു ഇത്തരം

മതവൽക്കരണങ്ങളിലൂടെ സാധാരണ ക്കാരനെ അവഗണിക്കുന്ന രീതി വന്നു. വിജ്ഞാനികളായ പുരോഹിതർ സാധാരണക്കാരനെ ചൂഷണം ചെയ്തിട്ടും അത് തിരിച്ചറിയാൻ കഴി യാത്ത അവസ്ഥയിൽ ജനം വീക്ഷിക്കു ന്നു. Paulo Friere യുടെ വാക്കുകൾ കടമെടുത്താൽ Closed consciousness എന്നാണ് ഇതിന് പറയുന്നത്. ക്രിസ്തുവിന്റെ കാലത്തും ഇത്തരം നേതാക്കന്മാർ സാധാരണ വിശ്വാ സിയെ ചിന്തിക്കാൻ സമ്മതിച്ചിരുന്നി ല്ല. പരീശന്മാരും സദൂക്യരും അന്നത്തെ വർഗ്ഗീകരണത്തിനു ചുക്കാൻ പിടിച്ച വരാണ്. സർവ്വതിനെയും ഒന്നായി കാണുന്നതിനു ശ്രമിച്ച ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് , കെ. സി. സെൻ, എം.എം. തോമസ് മുത ലായ ഭാരതീയ തദ്ദേശീയ വേദശാസ്ത്ര ജ്ഞന്മാർക്ക് അർഹമായ സ്ഥാനം ലഭി ച്ചിട്ടില്ല എന്നത് ഖേദകരമാണ്.

### ഭാരതീയ സംസ്ക്കാരവും ബഹുത്വദർശനവും

എല്ലാറ്റിനേയും സമന്വയിപ്പിച്ചു കാണുന്നതിനു പകരം ഒന്നിലൂടെ മാത്രമേ എല്ലാറ്റിനെയും വീക്ഷിക്കൂ എന്ന നിർബ്ബന്ധബുദ്ധിയാണ് യഥാർ ത്ഥത്തിൽ ഏകത്വവാദം. പ്രാചീന റോമൻ ഗ്രീക്കു സംസ്ക്കാരങ്ങൾക്ക് ഉൽകൃഷ്ട സ്ഥാനം നൽകിയിരുന്നെ ങ്കിലും അന്നത്തെ പ്രാധാന്യം ഇന്ന് നിലവിലില്ല. റോമിന്റെ തകർച്ചയോടെ റോമിന് സാംസ്ക്കാരികാധിപത്യം നാമാവശേഷമായി. ഉത്തരാധുനീകരായ യൂറോപ്യർ പോലും പൗരസ്ത്യ സംസ്ക്കാരങ്ങളെപ്പറ്റി ആഴമായ പഠ നവും ഗവേഷണവും താൽപര്യവും കാണിക്കുന്നു.

എന്നാൽ ഭാരതീയ സംസ്ക്കാരം ബഹുത്വദർശനമാണ്. 'നാനാത്വത്തിൽ ഏകത്വം' നാനാത്വത്തെ ഏകത്വവൽക്ക രിക്കയല്ല ബഹുത്വത്തെ സഹിഷ്ണു തയോടെ ഉൾക്കൊള്ളുന്ന വിശാലദർശ നമാണ്, സൗന്ദര്യബോധമാണ്. എന്നാൽ അടുത്ത കാലത്ത് ഭാരത സംസ്കാരം എന്നതിനേക്കാൾ ഭാരത ത്തിന്റെ ഏകമതം എന്ന ചിന്ത പ്രബ ലപ്പെട്ടുവരുന്നു.

### മതമൗലികത ഉയർത്തുന്നവർ ആരാണ്?

എല്ലാമതങ്ങളിലും മതമൗലികത (Religious fundamentalism) വളർത്തുന്നവർ ഉണ്ട്. ഇതരമതസ്ഥരെ പ്പറ്റി എഴുതുന്നതിന് ഞാൻ ഉദ്യമിക്കു ന്നില്ല. എന്നാൽ ക്രൈസ്തവസഭക ളിലെ മതമൗലികാദികൾ ആരാണെന്ന് നമുക്കറിയാം. എല്ലാറ്റിനെയും വിമർശി ക്കുകയും ഇതുമാത്രമേയുള്ളൂ ശരി യായ വഴി എന്നുപറഞ്ഞ് മറ്റെല്ലാ വഴി കളെയും അടച്ച് Highway നിർമ്മി ക്കുന്ന ഇത്തരം മതമൗലികവാദികൾ ആകമാന സമൂഹത്തിന്റെ മതസ്വരത (Religious harmony) നഷ്ടപ്പെടുത്തി യെന്ന് ഞാൻ വിശ്വസിക്കുന്നു.

സെക്ടേറിയൻ ഗ്രൂപ്പ് എന്ന് വിളി ക്കാവുന്ന ഇത്തരം മതമൗലികവാദികൾ ചെറുസംഘങ്ങൾ, അച്ചടക്കമില്ലാത്ത വിടുതൽ ഗ്രൂപ്പുകൾ ഇവയെല്ലാം ബഹുത്വസൗന്ദര്യമല്ല ഏകത്വവാദ പ്രക്രിയയുടെ ഭാഗം തന്നെയാണ്. ഇത്തരം ഏകത്വവാദികളുടെ മാന സികാരോഗ്യം (Mental Health) തന്നെ അപകടത്തിലാണെന്നുള്ളതാണ് വാസ്തവം മതമൗലികകവാദികളിലേ റെയും ഭീകരന്മാരായി മാറിക്കൊണ്ടിരി ക്കുന്ന ഒരു യുഗത്തിലാണ് നാമിന്ന്.

### സ്ഥാപനവൽക്കരിക്കപ്പെട്ട സഭ

സ്ഥാപനങ്ങൾ വളരുന്തോറും സഭ അഭിമാനപൂരിതമാകുന്നു. എന്നത് വാസ്തവമാണ്. സഭയുടെ സുവിശേഷ ധർമ്മങ്ങൾപോലും യഥാർത്ഥത്തിൽ സ്ഥാപനവൽക്കരിക്കപ്പെടുന്നതിന്റെ പരിമിതപ്പെടലുകളായി അവശേഷിക്കു ന്നു. ഉദ്ദേശ്യശുദ്ധിയുടെ ആഴവും ലക്ഷ്യവും വികലമാക്കപ്പെട്ട് ഉപരിപ്ല വതയുടെ പരപ്പും ഉപോൽപന്നസുഖ ങ്ങളും ലഭിക്കുമ്പോൾ കച്ചവടവൽക്ക രണത്തിന്റെ പങ്കാളിത്തത്തിലൂടെ സുവിശേഷത്തിന്റെ സൗന്ദര്യം എല്ലാ മേഖലകളിലും പടർന്നിരിക്കുന്നു. രാഷ്ട്രീയ-ജാതി-മത സ്പർദ്ധ വളർത്തുന്ന രീതിയിൽ സ്ഥാപനങ്ങ ളുടെ വാണിജ്യവൽക്കരണം ആദായസൂ ത്രദായകമായ മേച്ചിൽപുറങ്ങളിൽ വിഹരിക്കുന്നതിന് അവസരം നൽകാ തിരിക്കുന്ന സമീപനം വളർത്തേണ്ടിയി രിക്കുന്നു.

ന്യൂനപക്ഷവിരോധമുള്ള ഒരു ഭൂരി പക്ഷവർഗ്ഗീയതയ്ക്ക് ആക്കം കൂട്ടുന്ന സമീപനങ്ങൾ നമ്മുടെയുള്ളിൽ വളർന്നു വരുന്നതും അഭിഷണീയമല്ല. ന്യൂനപക്ഷ വിഭാഗങ്ങൾ ചെയ്യുന്ന കാരുണ്യ-ജീവദായക പ്രവർത്തന ങ്ങൾക്കു നേരെ ബോധപൂർവ്വം കണ്ണ ടച്ച് വിമർശനാത്മക വിമർശനങ്ങൾ ഉയർത്തുന്ന തൽപരവിഭാഗങ്ങളുടെ വാദഗതികൾക്ക് ശരിയായ മാർഗ്ഗ ദർശനം (orientation) കൊടു ക്കുന്നതിലുപരി ആത്മബോധവൽക്ക രണം (conscientization) വളർത്തിയെ ടുക്കുന്ന സമീപനങ്ങളും രീതിശാസ്ത്ര (methology) വും നമ്മുടെ സമൂഹ ത്തിൽ അനിവാര്യമാണ്. 'public opinion' എന്ന് സാധാരണ സോഷ്യോളജി യിലും ബിസിനസ്സ് മാനേജ്മെന്റിലും വിളിക്കാറുണ്ട്. പബ്ലിക് ഒപ്പീനിയൻ പൊതുജനാഭിപ്രായ രൂപവൽക്കരണ ത്തിന് സഹായകമായ ചില മാർഗ്ഗരേ ഖകൾ അനിവാര്യമാണ്. നാം നട ത്തുന്ന സമ്മേളനങ്ങൾ, പെരുന്നാളു കൾ ഇവയെല്ലാം വീക്ഷിക്കുന്ന പൊതു ജനത്തിന്റെ മനസ്സിൽ നമ്മോട് ആദ രവ് തോന്നുന്ന രീതിയിലാണോ അതിന്റെ കെട്ടും മട്ടും ഭാവവും നട ത്തിപ്പും പ്രസംഗശൈലികളുമൊക്കെ യെന്ന് ആത്മവിമർശനം നടത്തേണ്ട സമയമായിരിക്കുന്നു.

ഭക്തിയുള്ള ഒരു ജനത, ആത്മീയ ദർശനമുള്ള ഒരു സമൂഹം എന്ന നില യിൽ വളരുന്നതോടൊപ്പം പബ്ലിക് ഒപ്പീ നിയൻ നേടിക്കൊണ്ട് സ്ഥാപനവൽക്ക രണം നടത്തിയ ഒരു കാലഘട്ടമുണ്ടാ യിരുന്നു. നമ്മുടെ പല സ്ഥാപന ങ്ങൾക്കും കൺവൻഷനുകൾക്കും വേണ്ടി പ്രതിഫലം പറ്റാതെ ജോലി യെടുത്ത ഇതര മതസ്ഥർ, സംഭാ വനകൾ നൽകിയവർ ഇവരെ നമുക്ക് വിസ്മരിക്കാൻ കഴിയുമെന്ന് തോന്നു ന്നില്ല.

### സഭയുടെ രാഷ്ട്രീയ ഇടപെടലുകൾ

ഏതു മതവും രാഷ്ട്രീയത്തിൽ പ്രത്യക്ഷത്തിലിടപെടുന്നത് ചെറു സമൂഹങ്ങളായി നിലകൊള്ളുന്ന ജാതി, മത വിഭാഗങ്ങൾക്ക് ക്ഷീണവും അസ്വ സ്ഥതയും ഉളവാക്കുന്നതാണ്. റഷ്യൻ ഓർത്തഡോക്സ് സഭയുടെ പ. കിറിൽ പാത്രിയർക്കീസിന് ഇന്നുള്ള സ്ഥാനം റഷ്യയിൽ അദ്വിതീയമാണ്. 1917-നുമു മ്പുള്ള റഷ്യൻ ഓർത്തഡോക്സ് സഭ യുടെ സ്ഥാനത്തെക്കാൾ വലുതാണ് ഇന്നത്തെ പ്രാധാന്യം. മുന്നിൽ രണ്ടു വിഭാഗം ആളുകളും റഷ്യയിൽ ഓർത്ത ഡോക്സുകാരാണ്. അങ്ങനെ റഷ്യ യുടെ ഔദ്യോഗികമതമായി ഓർത്ത ഡോക്സിയെ അംഗീകരിച്ചു. 2008-ൽ അധികാരമേറ്റ റഷ്യൻ പ്രസിഡന്റ് ദ്മിത്രി മെഡ്വദേവ് തന്റെ വിജ യത്തെപ്പറ്റി പറഞ്ഞതിപ്രകാരമാണ്. "Joint efforts of the state and the Orthodox Church" എന്നാണ്. (The Hindu, saturday, July 9, 2011, p-12). രാഷ്ട്രീയ വിലയിരുത്തൽ നടത്തുന്ന Stanislav Belkovsky യുടെ വാക്കുക ളിൽ "Patriarch Kirill is a absolutely independent politcal figure who is worthy and capable of leading the country" എന്നാൽ ഭാരതസമൂഹ പശ്ചാത്തലത്തിൽ കുറെക്കൂടി വിശാല








കാഴ്ചപ്പാടുകളിലൂടെ മാത്രമേ സഭകൾ സമൂഹത്തിൽ ഇടപെടാവൂ എന്നത് നമ്മുടെ നയമായിരിക്കണം. സഭയുടെ ഇച്ഛാശക്തി ആർക്കെങ്കിലും അടിയറ വയ്ക്കാനുള്ളതല്ല. വിദ്യാഭ്യാസ, ആതുര, ജീവകാരുണ്യ മേഖലകളിൽ സഭ നടത്തുന്ന നിസ്വാർത്ഥസേവനങ്ങളെ കണ്ടില്ലെന്നു നടിക്കുന്ന സമീപനങ്ങളും പ്രോത്സാഹന ജനകമല്ല. അതേസമയം തന്നെ സഭാംഗങ്ങൾക്ക് രാഷ്ട്രീയ രംഗത്ത് വളരുന്നതിനുള്ള സാഹചര്യങ്ങൾ പ്രാദേശികതലങ്ങളിൽ നൽകുന്നത് അഭികാമ്യമാണ് എന്നാൽ പ്രാഥമിക ലക്ഷ്യങ്ങൾ (primary objectives) മാറി secondary objective ഉം tertairy objectives-ഉം നമ്മുടെ പ്രയോറിറ്റിയിൽ വന്നാൽ അത് പൊതുസമൂഹത്തിന്റെ വിമർശനങ്ങൾക്ക് ഇടയാകും. നമ്മുടെ പ്രാഥമിക ദർശനങ്ങൾ, വീക്ഷണങ്ങൾ, ലക്ഷ്യങ്ങൾ ഇവയെന്താണെന്ന് നമുക്കും ഒരു ബോധ്യം അനിവാര്യമാണെന്നു തോന്നുന്നു.

**ഉപസംഹാരം**

സപ്തവർണ്ണങ്ങളിലും, സപ്തസ്വരങ്ങളിലും ഭാരതീയ സംസ്ക്കാരത്തിലും ജൈവവൈവിധ്യത്തിലും കുടുംബജീവിതത്തിലും പ്രപഞ്ചത്തിലും സൃഷ്ടി സംഹാരങ്ങളിലും കാണുന്ന വൈവിധ്യം പഠനാർഹമാണ്. വിശുദ്ധ ത്രിത്വത്തിലും ബഹുത്വസൗന്ദര്യമാണ് ദർശിക്കുന്നത്. ഏകത്വവും ബഹുത്വവും അർത്ഥവത്തായി സമന്വയിക്കുന്ന ശ്രേഷ്ഠമായ ഉൺമ. ത്രിത്വത്തിൽ ഏകത്വവും ഏകത്വത്തിൽ ത്രിത്വവും എന്ന അനിർവചനീയരൂപം. ബൗദ്ധിക, യുക്തി ചിന്തകൾക്ക് അതീതമായ ബഹുത്വസൗന്ദര്യം. ദൈവസ്നേഹത്തിന്റെ ബഹുത്വസൗന്ദര്യം.

വർഗ്ഗീയതയും ഭീകരവാദവും പ്രോൽസാഹിപ്പിക്കുന്നവർക്ക് ശരിയായ മറുപടി ബഹുത്വസൗന്ദര്യദർശനം തന്നെ. ജാതി,മത,ലിംഗ,വർണ്ണ ചിന്തകൾക്കതീതമായ ദൈവസ്നേഹവും ബഹുത്വസൗന്ദര്യവും സമന്വയിക്കപ്പെടട്ടെ. ■








# മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവക, മസ്കറ്റ്

P.O. Box: 984, P.C: 100, Muscat, Sultanate of Oman, Tel: 00968 24702606, Fax: 00968 24790811,
E-mail: mgocmct@omantel.net.om Web: mgocm.org




## ഹൃദയ ശസ്ത്രക്രിയ സഹായ പദ്ധതി

മസ്കറ്റ് മാർ ഗ്രീഗോറിയാസ് ഓർത്തഡോക്സ് മഹാ ഇടവകയുടെ തണൽ ജീവകാരുണ്യ പദ്ധതിയിൽ ഈ വർഷം നടപ്പാക്കുന്ന 'സേവ് എ ലൈഫ്' ഹൃദയ ശസ്ത്രക്രിയ സഹായ പദ്ധതിയിലൂടെ നിർദ്ധനരായ 40 പേർക്ക് സഹായം നൽകുന്നു. പരുമല സെന്റ് ഗ്രീഗോറിയോസ് കാർഡിയോ വാസ്കുലർ സെന്ററുമായി സഹകരിച്ച് നടപ്പാക്കുന്ന ഈ പദ്ധതിയിൽ ഹൃദ്രോഗ ബാധിതരായ, ശസ്ത്രക്രിയ നിർദ്ദേശിച്ചിട്ടുള്ള 60 വയസ്സിൽ താഴെയുള്ള എല്ലാ വിഭാഗം ആളുകൾക്കും ഇതിലൂടെ സഹായം ലഭ്യമാകും. കുടുതൽ പരിഗണന കുട്ടികൾക്ക് നൽകുന്നതാണ്. അപേക്ഷകൾ മതിയായ രേഖകളോടൊപ്പം 2011 നവംബർ 30നു മുൻപ് താഴെ കാണുന്ന വിലാസത്തിൽ ലഭിച്ചിരിക്കണം.

അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ട രേഖകൾ:

1) ഇപ്പോൾ ചികിത്സിക്കുന്ന ഡോക്ടറുടെ മെഡിക്കൽ സർട്ടിഫിക്കറ്റും, പൂർണമായ ചികിത്സാ രേഖകളും.
2) സാമ്പത്തിക പിന്നാക്കാവസ്ഥ തെളിയിക്കുന്ന രേഖകൾ. (വരുമാനം രേഖപ്പെടുത്തിയിരിക്കുന്ന റേഷൻ കാർഡിന്റെ പകർപ്പ്)
3) ഓർത്തഡോക്സ് സഭാംഗമാണങ്കിൽ അംഗമായിരിക്കുന്ന ഇടവക വികാരി / ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശ. മററു വിഭാഗങ്ങളിൽ നിന്നുള്ളവരാണെങ്കിൽ സമീപമുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ.

നിബന്ധനകൾ:

- പൂർണമായും സാമ്പത്തികമായി പിന്നാക്കാവസ്ഥയിലുള്ളവർക്കായിരിക്കും ഈ സഹായം ലഭ്യമാക്കുക.
- പരുമല സെന്റ് ഗ്രീഗോറിയോസ് കാർഡിയോ വാസ്കുലർ സെന്ററിലെ വിദഗ്ദ ഡോക്ടർമാർ ശസ്ത്രക്രിയക്കായി ശുപാർശ ചെയ്യുന്ന രോഗികളുടെ സാമ്പത്തികാവസ്ഥ തണൽ കമ്മറ്റി നേരിട്ട് ബോധ്യപ്പെട്ട ശേഷമായിരിക്കും അന്തിമ ലിസ്റ്റിൽ ഉൾപ്പെടുത്തുക.
- ശസ്ത്രക്രിയക്കുള്ള ചിലവ് പരുമല സെന്റ് ഗ്രീഗോറിയോസ് കാർഡിയോ വാസ്കുലർ സെന്ററിനായിരിക്കും നൽകുക. സാമ്പത്തിക സഹായം വ്യക്തികൾക്ക് നേരിട്ട് നൽകുന്നതല്ല.
- തണൽ സബ്കമ്മറ്റിയുടെ തീരുമാനം അന്തിമമായിരിക്കും.

അപേക്ഷകൾ അയക്കേണ്ട വിലാസം:

**Dr. Saji Philip** (Administrative & Clinical Co-ordinator)
**St.Gregorios Cardio - Vascular Center**
**St. Gregorios Mission Hospital, Parumala P.O - 689626**
**Pathanamthitta (Dist.) , Kerala.**
**Tel: 0479 2310664, 2310665, 2312381. Fax: 0479 2311008**

പദ്ധതിയുടെ ഭാഗമായി കേരളത്തിലെ വിവിധ ഭദ്രാസനങ്ങൾ കേന്ദ്രീകരിച്ച് സൗജന്യ കാർഡിയോളജി മെഡിക്കൽ ക്യാമ്പുകൾ സംഘടിപ്പിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് സെന്റ് ഗ്രീഗോറിയോസ് കാർഡിയോ വാസ്കുലർ സെന്ററുമായി ബന്ധപ്പെടുക.

ഫാ. വിത്സൻ മാത്യു, ബേസിൽ ദയറ

ഇത് കൂനൻ കുരിശ് സത്യംഎന്ന സ്വാതന്ത്ര സമരത്തെ നെഞ്ചിലേറ്റിയ മലങ്കരസഭയുടെ ചരിത്രസ്മരണയുടെ നാളുകൾ




# മലങ്കരസഭ
## ഒരു സ്വാതന്ത്ര്യ ശില്പം

### ചില ചോദ്യങ്ങളും, മറുപടികളും

**I. മലങ്കരസഭയുടെ അന്ത്യോഖ്യൻ ബന്ധം 1665 മുതലാണെന്ന് പലരും പറയുന്നു. 1665 ൽ വന്ന അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ്, പാത്രിയർക്കീസിനാൽ അയയ്ക്കപ്പെട്ട മെത്രാപ്പോലീത്ത ആയിരുന്നുവോ?**

അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസ് ജറുശലേമിലെ മെത്രാപ്പോലീത്താ ആയിരുന്നു. അല്ക്സാന്ത്രിയ, അന്ത്യോഖ്യാ കുസ്തന്തീനോപോലീസ്, റോം, എന്നിവ കേന്ദ്രമാക്കി പൗരാണികകാലത്തുതന്നെ പാത്രിയർക്കേറ്റുകൾ നിലവിലുണ്ടായിരുന്നു. പൗരാണികതയും പാരമ്പര്യവും പ്രമാണിച്ച് ജറുശലേമിന് പാത്രിയർക്കാ പദവിയും അവിടുത്തെ മെത്രാപ്പോലീത്തായ്ക്ക് പാത്രിയർക്കീസ് എന്ന സ്ഥാനവും നൽകിയിരുന്നു. ഒരു പാത്രിയർക്കേറ്റ് മറ്റൊന്നിനെക്കാൾ ചെറുതോ, അധികാരത്തിൽ വ്യത്യസ്തകളോ ഉള്ളതായിരുന്നില്ല. വേദശാസ്ത്ര സംബന്ധമായും, അധികാരത്തെച്ചൊല്ലിയും, മറ്റു രാഷ്ട്രീയ കാരണങ്ങളാലും ഭിന്നതകൾ നിലവിലിരുന്നെങ്കിലും പരസ്പരമുള്ള സഹകരണം ഒരു പരിധിവരെ നിലനിന്നിരുന്നു. പിതാക്കന്മാരെ പരസ്പരം സ്വീകരിക്കുകയും, സന്ദർശനങ്ങൾ നടത്തുകയും ചെയ്തിരുന്നു. പൗരോഹിത്യത്തിനടുത്ത കർമ്മാനുഷ്ഠാനങ്ങൾ പരസ്പരം നടത്തിയുമിരുന്നു. കർത്താവിന്റെ മനുഷ്യാവതാര കർമ്മങ്ങളുമായി ബന്ധപ്പെട്ട് യെരുശലേമിന് പ്രസ്ക്തിയുണ്ടായിരുന്നു. അവിടുത്തെ മെത്രാപ്പോലീത്ത ആരുടെയും കീഴ്സ്ഥാനിയും ആയിരുന്നില്ല. മറ്റു പാത്രിയർക്കേറ്റുകളുമായി ആരോഗ്യപരമായ സഹകരണം അവരും നിലനിർത്തിയിരുന്നു. പ്രശസ്തവും, പൗരാണികവുമായ യെരുശലേം പാത്രിയർക്കേറ്റിന് അന്ത്യോഖ്യൻ പാത്രിർക്കീസിന്റെ കീഴിലായിരിയ്ക്കേണ്ട ആവശ്യവുമില്ലായിരുന്നു.

1653 ലും, തുടർന്നും മലങ്കരസഭയിൽ ഉടലെടുത്ത പ്രശ്നങ്ങൾ, മാർത്തോമ്മാ I ന്റെ സ്ഥാനാരോഹണം ആദിയായവയെ തുടർന്ന് മലങ്കരസഭ മേൽ സൂചിപ്പിച്ച പല പാത്രിയർക്കേറ്റുകളുടെയും പിന്തുണ ആവശ്യപ്പെട്ടിരുന്നു. അതിനോട് ക്രീയാത്മകമായി പ്രതികരിയ്ക്കുകയും, ഇവിടേക്ക് എഴുന്നെള്ളി മാർത്തോമ്മാ I ന്റെ പട്ടത്വം ഉറപ്പിയ്ക്കുകയും ചെയ്തത് യെരുശലേമിലെ മാർ ഗ്രീഗോറിയോസായിരുന്നു. ഇദ്ദേഹം യെരുശലേം പാരമ്പര്യത്തിൽപ്പെട്ടവനും, സ്തുതിചൊവ്വാക്കപ്പെട്ട യെരുശലേം പാത്രിയർക്കേറ്റിന്റെ പാരമ്പര്യങ്ങൾ അറിവുള്ളവനുമായിരുന്നു.

ഒന്നാമത്തെ തുബ്ദേനിൽ ജീവിച്ചിരിയ്ക്കുന്ന സഭാതലവന്മാരെ അനുസ്മരിക്കുന്നതിൽ, മലങ്കര-അന്ത്യോഖ്യ യെരുശലേം തലവന്മാരെ നാം ഓർക്കുന്നുണ്ട്. ഇന്ന് യെരുശലേമിൽ അങ്ങനെയൊരു പാത്രിയർക്കാസ്ഥാനം നിലവിലില്ലെങ്കിലും, തുബ്ദേൻ ക്രമീകരി

യ്ക്കുന്നകാലത്ത് ഉണ്ടായിരുന്നു. ഗ്രീഗോറിയോസ് എന്നത് അവിടുത്തെ പാത്രിയർക്കീസിന്റെ സ്ഥാനപ്പേരുമായിരുന്നു. "ഗ്രീഗോറിയോസ്" അന്ത്യോഖ്യൻ പാത്രിയർക്കീസിനാൽ അയയ്ക്കപ്പെട്ടവനായിരുന്നെങ്കിൽ, അന്ത്യോഖ്യൻ പാരമ്പര്യക്കാരനായിരുന്നെങ്കിൽ, പാത്രിയർക്കീസിന്റെയും (ഇഗ്നാത്തിയോസ്), കാതോലിക്കോസിന്റെയും (ബസ്സേലിയോസ്) നാമങ്ങൾ ചേർത്തതിനുശേഷം, പുണ്യവാന്മാരും, ബുദ്ധിമാന്മാരുമായ നമ്മുടെ പിതാക്കന്മാർ 'ഗ്രീഗോറിയോസ്' എന്ന് പ്രത്യകം ചേർക്കില്ലായിരുന്നു. അതായത്, 'ഗ്രിഗോറിയോസ്' നാമധേയം സ്വതന്ത്രവും, വ്യക്തവുമായ യെരുശലേമിലെ പാത്രിയർക്കേറ്റിനെയും, അതിന്റെ തലവനെയും, സ്വയഭരണാധികാരത്തെയും തുറന്നുകാട്ടുന്നതാണ്. എന്തിനെയും അന്ത്യോഖ്യൻ പാരമ്പര്യവുമായും, പാത്രിയർക്കീസുമായും ബന്ധപ്പെടുത്തി, സഭയുടെ സ്വാതന്ത്ര്യത്തെ അടിയറവെയ്ക്കാൻ ശ്രമിക്കുമ്പോൾ ഇത്തരം പ്രശ്നങ്ങൾ കടന്നുവരും.

"നമ്മുടെ പാത്രിയർക്കീസന്മാരായ ആബൂൻ മാർ ഇഗ്നാത്തിയോസ്, ബസ്സേലിയോസ്, ഗ്രീഗോറിയോസ്.." എന്നാണ് നാം ചൊല്ലുന്നത്. അതായത്, മലങ്കര സഭയുടെ തലവനെ 'കാതോലിക്കോസ്' എന്ന് നാം പറയുന്നുണ്ടെങ്കിലും, തുബ്ദേനിൽ 'പാത്രിയർക്കീസ്' എന്നും ഏറ്റുപറയുന്നു. നമ്മുടെ പരി. ബാവാതിരുമേനി ഒരേസമയം കാതോലിക്കോസും, പാത്രിയർക്കീസുമാണ്. ***നമ്മുടെ കാതോലിയ്ക്കായും പാത്രിയർക്കീസുമായ*** .. എന്നല്ലെ ***നാം യഥാർത്ഥത്തിൽ സഭാതലവനെ അഭിസംബോധന ചെയ്യേണ്ടത്.*** പ.പിതാക്കന്മാർ അത്തരമൊരു സാഹചര്യം എഴുത്തുകളിലും, പ്രമാണങ്ങളിലും രൂപപ്പെടുത്തിയിട്ടുണ്ട്. നാമിനിയും പുതിയസ്ഥാനം സൃഷ്ടിക്കാൻ ശ്രമിക്കുന്നതിനുപകരം, നിലവിലുള്ളത് സംശയലേശമെന്യേ ഏറ്റുപറഞ്ഞാൽ മാത്രം മതിയാകും.

II. 1912 ലെ കാതോലിക്കേറ്റ് സ്ഥാപനത്തെപ്പറ്റി ചലർ ആ സ്ഥാപനം വെറും 'മഫ്രിയാനൈറ്റ്' (Maphrianite) ആയിരുന്നെന്നും പ. പൗലോസ് പ്രഥമൻ മഫ്രിയാനാ ആയിരുന്നുവെന്നും പറയുന്നു. അതുകൊണ്ട് തുടർന്നുള്ളവരും മഫ്രിയാനാമാർ മാത്രമാണോ?

1912ൽ പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ് നല്കിയ 'സ്താത്തിക്കോനിൽ' ഉപയോഗിച്ചിരിക്കുന്നത് 'മഫ്രിയാനാ' എന്നാണെന്ന് പാത്രിയർക്കാ വിഭാഗത്തിലെ ചരിത്രകാരന്മാരും മറ്റും പറഞ്ഞുകേൾക്കുന്നു. അതിന് ചുവടുപിടിച്ച് മറ്റുപലരും ഇതേ ആശയവുമായി മുന്നോട്ടുവരുന്നു. എന്നാൽ, സ്വയം ഭരണവും സ്വയശീർഷകത്വവുമുള്ള പ. സഭയാണ്, സുന്നഹദോസാണ് ഈ സ്ഥാനം നല്കുന്നത്. സഭാതലവന് സ്വന്ത ഇഷ്ടപ്രകാരം പ്രവർത്തിയ്ക്കുവാൻ അനുമതി നല്കുന്ന സഭയല്ലിത്. പ. സുന്നഹദോസിന്റെ പൊതുവായ തീരുമാനമാണ് സഭാതലവൻ നടപ്പിലാക്കുന്നത്. അതായത്, പ. കാതോലിക്കാബാവാതിരുമേനി നടപ്പിലാക്കുന്നത്, കല്പിക്കുന്നത് സഭയുടെ പൊതുതീരുമാനമാണ്. സഭാതലവന് നല്കപ്പെടുന്ന നാമവും, അധികാരവും പ. സുന്നഹദോസിന്റെ പൊതു തീരുമാന പ്രകാരമാണ്. ഒന്നാം കാതോലിക്കായ്ക്ക്, അബ്ദേദ് മശിഹാ 'മഫ്രിയാനാ' സ്ഥാനമെ നല്കിയുള്ളവെങ്കിലും, പ. സഭ അദ്ദേഹത്തിന് 'പരിശുദ്ധ നാമവും, കാതോലിക്കോസ് എന്ന അധികാര നാമവും നല്കി. തുടർന്ന് പിൻഗാമികളായി വന്നവരെ, പ. സഭ മഫ്രിയാനാമാരായല്ല വാഴിച്ചത്, കാതോലിക്കായും, മലങ്കരമെത്രാപ്പോലീത്തായുമായാണ് പ. സഭയിൽ ഏതുസ്ഥാനപ്പേർ നല്കണമെന്നും, എന്തധികാരം നല്കണമെന്നും ചരിത്രവസ്തുതകൾ മാത്രം നോക്കിയല്ല തീരുമാനിക്കുന്നത്, പ. സുന്നഹദോസിന്റെ കാലിക തീരുമാനങ്ങളും പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്ന ആലോചനകളും ഇതിലുണ്ട്. ഇപ്പോൾ പ. സഭയിൽ കാതോലിക്കാബാവായ്ക്കു നല്കപ്പെട്ടിരിക്കുന്ന അധികാരവും, ചുമതലയും മഫ്രിയാനയുടേതല്ല, സ്വതന്ത്രമായ കാതോലിക്കായുടെ പൂർണ്ണമായ അധികാരങ്ങളാണ്.

**(C) 1912 ലെ കാതോലിക്കേറ്റ് സ്ഥാപനം; ആധുനിക തലമുറ എങ്ങനെ ഉൾക്കൊള്ളണം?**

പ. മാർത്തോമ്മാ ശ്ലീഹായാൽ സുവിശേഷവിത്ത് വിതയ്ക്കപ്പെടുകയും, ശക്തീകരിക്കപ്പെടുകയും ചെയ്ത മലങ്കരസഭ, പാരമ്പര്യത്താലും, പാവനചരിതത്താലും സമ്പുഷ്ടമാണ്. പ. ശ്ലീഹായ്ക്കുശേഷം അനേകം പുണ്യപിതാക്കന്മാരുടെ നേതൃത്വം, അർക്കദ്യാക്കോന്മാരുടെ ഭരണം, പേർഷ്യൻ ബിഷപ്പുമാരുടെ ആഗമനം ആദിയായവ ചരിത്രത്തിലെ വിസ്മരിക്കാനാവാത്ത ഏടുകളാണ്. ഏ. ഡി. 4-ാം നൂറ്റാണ്ടുമുതൽ 17-ാം നൂറ്റാണ്ടുവര മലങ്കരസഭയെ നയിച്ച പിതാക്കന്മാരെ ***"അർക്കദ്യാക്കോന്മാർ"*** (Archdeacons) എന്നാണ് സംബോധന ചെയ്തിരുന്നത്. പേർഷ്യൻ ബിഷപ്പുമാർ ഇവിടെ എഴുന്നെള്ളിയിരുന്നെങ്കിലും, ഭരണം അർക്കദ്യാക്കോന്മാരുടെ നിയന്ത്രണത്തിലായിരുന്നു. എന്നാൽ, 1653–1814 കാലഘട്ടത്തിൽ, സഭാതലവന്റെ നാമധേയം 'അർക്കദ്യാക്കോൻ' എന്നുള്ളതുമാറി ***'മാർത്തോമ്മ'*** എന്നായിമാറി. മാർത്തോമ്മാ 1–8 വരെയുള്ളവർ ഈ കാലഘട്ടത്തിൽ സഭയെ നയിച്ചു. 1814–1912 കാലഘട്ടത്തിൽ സഭാതലവന്മാരുടെ നാമധേയം ***'മലങ്കരമെത്രാപ്പോലീത്ത'*** എന്നുമാറുന്നു. ദീവന്നാസ്യോസ് രണ്ടാമൻ മുതൽ ദീവന്നാസ്യോസ് 6-ാമൻ വരെ ഈ കാലഘട്ടത്തിൽ സഭയെ ഭരിച്ചു. 1912 ലാണ് ***കാതോലിക്കേറ്റ്/ കാതോലിക്കോസ്*** സ്ഥാനം മലങ്കരയിൽ രൂപപ്പെടുന്നത്. അർക്കദ്യാക്കോൻ, മാർത്തോമ്മാ, മലങ്കരമെത്രാപ്പോലീത്താ എന്നിങ്ങനെ വിവിധ ഘട്ടങ്ങളിൽ സഭ സ്വീകരിച്ച നാമധേയങ്ങളുടെ, അടുത്തഘട്ടമാണ് കാതോലിക്കോസ്' നാമധേയം. ഈ നാമധേയം, പദവി ആദിയായവ 'മറ്റേതെങ്കിലും സ്ഥലത്തുനിന്ന് പറിച്ചുമാറ്റി ഇവിടെ സ്ഥാപിച്ചു' എന്നതിനെക്കാൾ, ഇവിടെ കാലാകാലങ്ങളിൽ വളർന്നുവന്ന തദ്ദേശീയസഭയുടെ വളർച്ചയുടെ പുതുഘട്ടമായി ഈ പരിണാമത്തെ വിശദീകരിയ്ക്കുന്നതാണുചിതം. 1956 നവംബർ ഒന്നിനു മുമ്പും തിരുവിതാംകൂർ-കൊച്ചി-മലബാർ തുടങ്ങിയ നാട്ടുരാജ്യങ്ങളായി കേരളമുണ്ടായിരുന്നു. എന്നാൽ 1956ൽ പരിണാമപ്രക്രീയയിലെ പുതുഘടകമായി, വളർച്ചയുടെ ഭാഗമായി കേരളം രൂപം കൊണ്ടു എന്നുമാത്രമേ ഇതുകൊണ്ട് അർത്ഥമാക്കുന്നുള്ളു.. അതുപോലെ 1912 ലെ ചരിത്രസംഭവം, സ്ഥാപനമോ, പുന:സ്ഥാപനമോ എന്നതിലുപരി, പൗരാണികവും, പാവനവുമായ മലങ്കരസഭയുടെ ചരിത്രത്തിലെ നൂതന നാഴികക്കല്ലായി മാത്രം നാം കണക്കാക്കിയാൽ മതി. ഈ ചരിത്രസംഭവത്തിന് തലക്കെട്ടായി കാതോലിക്കേറ്റ് എന്ന നാമധേയവും ലഭിച്ചുവെന്നുമാത്രം. മുമ്പുള്ള കാലഘട്ടത്തിൽ 'ആ നാമധേയം നാം ഉപയോഗിച്ചില്ലെങ്കിലും, കാതോലിക്കേറ്റിന്റെ സ്വയംഭരണവും, സ്വയശീർഷകത്വവും നമ്മുടെ പിതാക്കന്മാർ അഭംഗുരം കാത്തുസൂക്ഷിച്ചുവെന്നുള്ളത് ചരിത്രവസ്തുതയാണ്. റോമൻ, ആംഗ്ലിക്കൻ, അന്ത്യോക്യൻ, അപ്രമാദിത്വം നാം എതിർത്തിരുന്നത് ഇതിന് തെളിവാണ്. ■




# മലങ്കരസഭ
# പദപ്രശ്നം




26

| | | | | | | |
|---|---|---|---|---|---|---|
| 1 | 2 | | 3 | 4 | 5 | 6 |
| 7 | | 8 | | | | |
| | | | 9 | | | 10 |
| ■ | 11 | ■ | | ■ | | 12 |
| 13 | | | 14 | | | |
| 15 | | ■ | | 16 | | 17 |
| | ■ | 18 | | | | |

## വലത്തോട്ട്

1. ഹിസ്കീയാ രാജാവിന്റെ പിതാവ് (3)
3. അഭിഷിക്തൻ എന്നയർത്ഥത്തിൽ യേശുവിന് ഉപയോഗിച്ചിരുന്ന ഒരു എബ്രായ പദം (3)
7. പൗലോസിനെയും ശീലാസിനെയും തടവിൽ ആക്കിയിട്ട് അവരെ സൂക്ഷ്മതയോടെ കാവൽ ചെയ്യുവാൻ ഇയാളെയാണ് ഏല്പിച്ചത് (7)
9. 'ബാല്യക്കാരാ എഴുന്നേല്ക്ക' എന്നു പറഞ്ഞ് യേശു ഉയിർപ്പിച്ചയാൾ ഈ നാട്ടുകാരനായിരുന്നു (3)
12. പിതാക്കന്മാരാരെങ്കിലും മക്കൾ മുട്ട ചോദിച്ചാൽ പകരം ഇതിനെ കൊടുക്കുമോ എന്ന് യേശു ചോദിച്ചു (2)
13. സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഒരു ആദ്യകാല പുസ്തകത്തിന്റെ പേര് (7)
15. യേശു തന്റെ ഉപമകളിൽ ദൈവവചനത്തിന് നല്കിയിരുന്ന ഒരു പദം (2)
16. ഫെലിസ്ത്യയ്കും, മിസ്രയീമിനും മദ്ധ്യേയുള്ള ഒരു ദേശം. നാഹോരിന്റെ പുത്രന്റെ പേരും ഇതാണ്. (2)
18. ശലോമോൻ എഴുതിയതായി കരുതപ്പെടുന്ന ബൈബിളിലെ ഒരു സ്നേഹ കാവ്യം (5)

## താഴോട്ട്

1. നല്ല വൃക്ഷമൊക്കെയും നല്ല ഫലം കായ്ക്കുന്നു. ചീത്ത വൃക്ഷമോ.......... ഫലം കായ്ക്കുന്നു (3)
2. അബ്രഹാമിന്റെ സഹോദരൻ (3)
3. യോർദ്ദാൻ നദിക്കു കിഴക്ക് ഗാദ്ഗോത്രത്തിനും മനശ്ശെ ഗോത്രത്തിനും മദ്ധ്യേ അതിർത്തിയിലുള്ള ഒരു പട്ടണം. അസ്സേരും ദാവീദും ഈ പട്ടണത്തിൽ പോയതായി കാണുന്നു (4)
4. ഒരു എബ്രായ സൂതികർമ്മിണി (2)
5. യഹൂദന്മാരുടെ ഒരു ശത്രു. മറ്റൊരാൾക്കായി നിർമ്മിച്ച കഴുമരത്തിൽ ഇയാൾ തന്നെ തൂക്കപ്പെട്ടു (3)
6. ആരാധനാ സമയം അറിയിക്കുന്നതിന് ദേവാലയങ്ങളിൽ ഉള്ള ഒരു ഉപകരണം. (2)
8. ലേവ്യ പുസ്തകത്തിലും, ആവർത്തനപുസ്തകത്തിലും രേഖപ്പെടുത്തിയിരുന്ന ഒരു പക്ഷി. പരുന്ത്, കഴുകൻ എന്നീ ഗണത്തിൽ പ്പെടുന്നു. (2)
10. മകനേ അപ്പന്റെ പ്രബോധനം.... എന്ന് സദൃശ്യവാക്യം (3)
11. ഹേബെരിന്റെ മകനായ യഫ്ളേത്തിന്റെ പുത്രന്മാരിൽ മൂന്നാമൻ (3)
13. പരിശുദ്ധാത്മ വരങ്ങളിൽ...... ഭാഷാ വരങ്ങളും ഉൾപ്പെടുന്നു(3)
14. വി. പൗലൂസ് സുവിശേഷ പ്രവർത്തനങ്ങൾക്കായി നടത്തിയ സഞ്ചാരത്തിന് മിഷനറി..... എന്ന് പറഞ്ഞിരിക്കുന്നു (2)
16. യേശു സൗഖ്യമാക്കിയവരിൽ ഒരു ഭൂതഗ്രസ്ഥൻ ഇപ്രകാരമുള്ള ഒരാളായിരുന്നു. (2)
17. ഭാരതത്തിൽ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചത് ക്രിസ്തു........ ആണ് (2)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**പദപ്രശ്നം,**
**മലങ്കരസഭ മാസിക**
**കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം-38**

*ഉത്തരങ്ങൾ അയയ്ക്കേണ്ട*
*അവസാന തീയതി : 10-05-2011*

## പദപ്രശ്നം-24, ശരിയുത്തരമയച്ചവർ

**വിജയി:- റാഹേലമ്മ തോമസ്, മുംബയ്**

*ശരിയുത്തരം അയച്ചവരുടെ എണ്ണം വളരെ കൂടുതലായതിനാൽ പ്രസിദ്ധീകരിക്കാൻ സ്ഥലപരിമിതി മൂലം കഴിയുന്നില്ല. സദയം സഹകരിക്കുക.*
*- എഡിറ്റർ*

## പദപ്രശ്നം-24-ശരിയുത്തരം

| | | | | | | |
|---|---|---|---|---|---|---|
| 1 ഈ | ഖാ | 2 ബോ | ദ് | 3 ആ | ദാ | 4 യി |
| ൽ | ■ | ഗാ | ■ | ശി | 5 എ | ത്രോ |
| ■ | 6 ഭൂ | ൻ | 7 ബു | ർ | ക് | സാ |
| 8 ആ | മി | 9 ബാ | ധ | വാ | 10 ബോ | ഖിം |
| 11 സ്ഥാ | ത്തി | ക്കോ | ൻ | ദം | സേ | 12 നോ |
| നം | 13 ഊ | ണ്ട് | 14 പാ | ■ | സ് | വീ |
| 15 ക | ട് | കം | 16 തി | ഹി | ക്കോ | സ് |

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക:**
**ഫാ. തോമസ് മാത്യു, കൊട്ടാരക്കര**
**ഫോൺ: 9847555113)**

അനുസ്മരണം

**ഫാ. ഡോ. റ്റി. ജെ. ജോഷ്വാ**

# സമാധാനത്തിന്റെ ധർമ്മഭടനായ എഴുത്തുകാരൻ



ശ്രീ. എം. കുര്യൻ

രണ്ടു മാസങ്ങൾക്കു മുമ്പ് അന്തരിച്ച ശ്രീ. എം. കുര്യൻ സമാദരണീയനായ ഒരു എഴുത്തുകാരനും, സഭൈക്യത്തിന്റെ വക്താവും ധർമ്മഭടനുമായിരുന്നു. അദ്ദേഹം മനോരമയിൽ ഉദ്യോഗസ്ഥനായി എത്തിയ കാലം മുതൽ ആരംഭിച്ച എന്റെ സൗഹൃദം മരണപര്യന്തം നില നിന്നു. എനിക്കു നേരിട്ട രോഗാവസ്ഥയിലെല്ലാം എന്നെ സന്ദർശിക്കുകയും സാന്ത്വനത്തിന്റെ വാക്കുകൾ പറയുകയും ചെയ്തിട്ടുള്ളത് ഞാൻ ഓർക്കുന്നു. മാത്രമല്ല എന്റെ മിക്ക കൃതികളുടെയും കയ്യെഴുത്തുപ്രതികൾ വായിച്ച് ഭാഷാപരമായും ആശയപരമായും ആവശ്യമായ മിനുക്കുപണികൾ നടത്തി സഹായിച്ചിട്ടുണ്ട്. മറ്റുള്ളവരെ അഭിനന്ദിക്കുന്നതിലും പ്രോത്സാഹിപ്പിക്കുന്നതിലും ഒരു പിശുക്കും അദ്ദേഹം കാണിച്ചിരുന്നില്ല. മിതഭാഷിയായ അദ്ദേഹം സർഗ്ഗാത്മകമായ വിമർശനങ്ങൾ മാത്രം നടത്തിയിരുന്നു. പേരിനും പെരുമയ്ക്കും വേണ്ടി എന്തെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്തിട്ടില്ല. ക്രിസ്തീയ മൂല്യങ്ങളെ സ്വജീവിതത്തിൽ എക്കാലത്തും ഉയർത്തിപ്പിടിക്കാൻ തീവ്രമായി യത്നിച്ച ഒരു ക്രിസ്തുഭക്തനായിരുന്നു കുര്യച്ചൻ. ആലുവാ യു.സി. കോളേജിന്റെ സ്വാധീനം ആ ജീവിതത്തിൽ നിഴലിച്ചിരുന്നു. അതു പോലെ മാങ്ങാനം ക്രൈസ്തവാശ്രമത്തിലെ സാധുമത്തായിച്ചന്റെ സ്വാധീനവും ചൂണ്ടിക്കാണിക്കാം.

കുലംകുത്തിയൊഴുകുന്ന ഒരു പ്രവാഹമല്ല, ശാന്തമായി ഒഴുകിനീങ്ങുന്ന ഒരു നദിയുടെ പ്രതീതിയാണ് ആ ജീവിതം ഉളവാക്കിയത്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യവും സംഭാഷണവും കുളിർമ്മ നൽകുന്ന അനുഭവമായിരുന്നു. ധന്യമായ ആ ജീവിതം സഭയ്ക്കും സമൂഹത്തിനും അഭിനന്ദനീയമായ പല സംഭവനകളും നൽകിയിട്ടുണ്ട്.

**1) ഉത്തമനായ എഴുത്തുകാരൻ:** മനോരമയിലെ ഔദ്യോഗിക ജീവിതം രചനാരംഗത്തേക്കു തിരിയുവാൻ ഏറെ പ്രേരകമായിരുന്നു. മനോരമ സൺഡേ സപ്ലിമെന്റിന്റെ എഡിറ്റിങ്ങ് ചുമതല അദ്ദേഹം വഹിച്ചിരുന്ന സമയത്ത് ഗ്രന്ഥാവലോകനം അതിൽ ശ്രദ്ധേയമായിരുന്നു. അതുപോലെ സർഗ്ഗാത്മകമായ പല പംക്തികളും വരുത്തുവാൻ നിഷ്കർഷിച്ചിരുന്നു. ജീവചരിത്രരംഗത്ത് അദ്ദേഹത്തിന്റെ പല മികവുള്ള സംഭാവനകളും ഉണ്ടായിട്ടുണ്ട്. ആഴത്തിൽ പഠിച്ചും വ്യാപ്തമായ ഗവേഷണം നടത്തിയും, ഉചിതമായ വിശകലനം ചെയ്തും രചിച്ചിട്ടുള്ള ജീവചരിത്രങ്ങൾ വേറിട്ടു നിൽക്കുന്നു. അവയിൽ ആദ്യത്തേതാണ് അസ്സീസ്സിയിലെ പ്രേമകോകിലം. കേരള ക്രൈസ്തവർ അധികമൊന്നും അറിഞ്ഞിട്ടില്ലാത്ത ഒരു ഓർത്തഡോക്സ് വനിതാ രത്നമാണ് മിസ് സാറാ ചാക്കോ. ആ മഹിളയുടെ ജീവചരിത്രം ശ്രദ്ധേയമായ ഒന്നാണ്. അദ്ദേഹത്തിന്റെ രചനാമേഖല വിസ്തൃതമാണ്. വേദപുസ്തകപരമായും വേദശാസ്ത്രപരമായും ഉള്ളവ കൂടാതെ എക്യുമെനിക്കൽ സംരംഭത്തെ ഊട്ടിഉറപ്പിക്കുന്ന കൃതികളും ക്രിസ്തീയ നോവലുകളും ഒക്കെ ആ തൂലികയിൽ നിന്നും രൂപം കൊണ്ടിട്ടുണ്ട്. അകൃത്രിമമായ ഒരു ഭാഷാ ശൈലിയായിരുന്നു അദ്ദേഹത്തിന്റേത്.

ശ്രീ. കെ. സി. ചാക്കോയുടെ ദർശനത്തിൽ രൂപം കൊണ്ട് ശ്രീ. എൻ. എം. ഏബ്രഹാമിന്റെ കരങ്ങളിൽ കൂടി വളർച്ച പ്രാപിച്ച പ്രസിദ്ധീകരണമാണ് ചർച്ച് വീക്കിലി. ശ്രീ. ഏബ്രഹാമിന്റെ കാലശേഷം അതിന്റെ എഡിറ്റിങ്ങ് ശ്രീ. എം. കുര്യനാണ് നിർവഹിച്ചിരിക്കുന്നത്. ഓർത്തഡോക്സ് സഭയുടെ സമാധാനത്തിനുവേണ്ടിയും, ഇതരവാദികളുമായി ക്രിയാത്മകമായ സഹകരണത്തിനും ഐക്യത്തിനും വേണ്ടിയും ആ പ്രസിദ്ധീകരണം നിലകൊള്ളുന്നു. അതിന്റെ സർക്കുലേഷൻ പരിമിതമാണെന്നുള്ളകൊണ്ട് അതിൽ ഉയർത്തുന്ന സന്ദേശം വ്യാപകമായി എത്തുന്നില്ലാ എന്നു പറയേണ്ടിയിരിക്കുന്നു.

ക്രൈസ്തവ സാഹിത്യ സമിതിയുടെ നിർവഹണ സമിതിയിൽ കുര്യച്ചൻ സജീവമായി പ്രവർത്തിച്ചിരുന്നു. സമിതി പ്രസിദ്ധീകരിക്കുന്ന കൃതികളുടെയെല്ലാം എഡിറ്റിങ്ങിൽ അദ്ദേഹം സ്തുത്യർഹമായ പങ്കു വഹിച്ചു. തിരശീലയ്ക്കു പിമ്പിൽ നിന്നുള്ള അദ്ദേഹത്തിന്റെ പ്രവർത്തനം അധികം പേരും അറിഞ്ഞിട്ടില്ല എങ്കിലും, മൂല്യവത്തായി നിലകൊള്ളുന്നു.

**2) സഭാസമാധാനത്തിന്റെ ധർമ്മഭടൻ:** ഓർത്തഡോക്സ് സഭയുടെ ആദിശാപമായിത്തീർന്നിട്ടുള്ള പിളർപ്പും വ്യവഹാരവും സഭാമക്കളെ ഏറെ അസ്വസ്ഥരും ചിന്താകുലരുമായിട്ടുള്ളതാണ്. കാലാകാലങ്ങളിൽ സന്ധി ആലോചനകളും സംഭാഷണങ്ങളും നടന്നിട്ടുണ്ട്. ഒന്നിനും ഫലമു

ണ്ടായിട്ടില്ല. ഇന്നും കോടതിയിൽ നിന്ന് പരിഹാരം വരുത്താമെന്ന അന്ധമായ പ്രതീക്ഷയിൽ പലരും തുടരുന്നു. അൻപതുകളിൽ സഭയുടെ ഈ ദുഃസ്ഥിതിയിൽ മനം നൊന്ത് ചിലയുവാക്കൾ മുമ്പോട്ടുവന്ന് സമാധാനം കൈവരുത്താനുള്ള ലക്ഷ്യത്തോടെ ആരംഭിച്ച പ്രസ്ഥാനമായിരുന്നു 'പീസ് ലീഗ്'. അതിന്റെ പ്രവർത്തനം സഭയിലാകമാനം അല്പമായ ചലനം സൃഷ്ടിച്ചു. സംഭാഷണങ്ങൾ നീണ്ടുപോകുന്നതല്ലാതെ പരിഹാരം ഉണ്ടാകുന്നില്ല എന്നുകണ്ട് കോട്ടയം കുരിശുപള്ളിയുടെ അങ്കണത്തിൽ കുറെ യുവാക്കൾ ഉപവാസയജ്ഞം ആരംഭിച്ചു. ആദർശധീരനും, സഭാസ്നേഹികളും, സമാധാന കാംക്ഷികളുമായ അവരുടെ ഉപവാസത്തിന് മി. പോൾ വർഗീസ് (പിന്നീട് പൗലോസ് മാർ ഗ്രിഗോറിയോസ്) പിന്തുണ നൽകി, അവർക്കു ബൈബിൾക്ലാസ്സ് എടുക്കുവാൻ മുമ്പോട്ടു വന്നു. അന്ന് ഉപവാസം അനുഷ്ഠിച്ചവരിൽ രണ്ടു ഭാഗത്തെയും ഓരോ വൈദികനുമുണ്ടായിരുന്നു. അന്ന് ഉപവാസം അനുഷ്ഠിച്ചവരിൽ ഒരാളാണ്, ദിവംഗതനായ പി. എം. കുര്യൻ. അവരിൽ ഇനിയും അവശേഷിക്കുന്നത്. കെ.ഇ. മാമ്മൻ മാത്രമാണ്. അദ്ദേഹം വാർധക്യസഹജമായ രോഗാവസ്ഥയിലാണ്. പീസ് ലീഗിന്റെ ഉപവാസംമൂലം, ചിങ്ങവനത്ത് വച്ച് ഇരുഭാഗത്തെയും തിരുമേനിമാരുടെ ഒരു സമ്മേളനം നടന്നു. പക്ഷേ അതും അവസാനം അലസിപ്പിരിഞ്ഞു. ഇന്നും സഭാ തർക്കം പരിഹാരം കണ്ടെത്താൻ കഴിയാതെ തുടരുന്നു. ഇരുഭാഗത്തെയും നേതൃത്വം അവരവരുടെ പരിപാടികളുമായി മുന്നേറുകയാണ്.

**3) എക്യുമെനിക്കൽ രംഗത്ത്:** ക്രിസ്തീയ സഭകൾ തമ്മിൽ കൂടുതലായ സൗഹാർദ്ദവും സഹകരണവും പുലർത്താൻ കഴിയേണ്ടതാണ്. ഭാരതത്തിൽ ഇന്നും ഒരു ചെറിയ ന്യൂനപക്ഷമായി തുടരുന്ന ക്രിസ്തീയ സഭകൾ അഭിമുഖീകരിക്കുന്ന അനവധി പ്രശ്നങ്ങളുണ്ട്; നിറവേറ്റേണ്ട ചുമതലകളുണ്ട്. പരസ്പരം പുലർത്തുന്ന മുൻവിധികളും, തെറ്റിധാരണകളും തിരുത്തി ക്രിയാത്മകമായി കൂടുതൽ സഹകരിക്കാവുന്ന രംഗങ്ങളുണ്ട്. അവ കണ്ടെത്തി കൂട്ടായി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ശ്രീ. കുര്യൻ എക്യുമെനിസത്തിന്റെ കരുത്തുറ്റ പ്രവർത്തകനായിരുന്നു. കേരള ക്രിസ്ത്യൻ കൗൺസിൽ എന്നുള്ള സംഘടന, സഭകളുടെ കൂട്ടായ പ്രവർത്തനത്തിന്റെ നല്ല സാക്ഷ്യമാണ്. ശ്രീ. കുര്യൻ ഈ പ്രസ്ഥാനത്തിന്റെ സെക്രട്ടറിയായി സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു. സ്വന്തമായ ഒരു ഓഫീസോ മറ്റു പ്രവർത്തന സൗകര്യങ്ങളോ ഇല്ലാതിരുന്ന സാഹചര്യത്തിൽ സ്വന്തം ഭവനം തന്നെ അക്കാര്യങ്ങൾക്കു ഉപയോഗിക്കുകയായിരുന്നു. ഏറെക്കാലം ഇതിന്റെ അംഗത്വം എടുക്കാതെ നമ്മുടെ സഭമാറി നിന്നിരുന്നു. പിന്നീട് സഹകരണത്തിന്റെ ആവശ്യകത ബോധ്യപ്പെടുകയായിരുന്നു. ഇപ്പോൾ ഈ സംഘടനയുടെ പ്രസിഡണ്ടായി പ്രവർത്തിക്കുന്നത് നമ്മുടെ സഭയിലെ ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയാണ്.

4) ഉത്തമ കുടുംബസ്ഥൻ: ശ്രീ. കുര്യന്റെ കുടുംബ ജീവിതവും ധന്യമായിരുന്നു. അദ്ദേഹത്തിന്റെ സഹധർമ്മിണി ഡോ. ശോശാമ്മ കുര്യൻ ഏറെക്കാലം മന്ദിരം ആശുപത്രിയിലെ ഗൈനക്കോളജി വിഭാഗത്തിന്റെ മേധാവി ആയിരുന്നു. തീരെ അവശതയിലെത്തുന്നതുവരെ ആശുപത്രിയിൽ തുടർന്നു. സൗമ്യശീലയും, മിതഭാഷിണിയും, സേവനരംഗത്ത് കർമ്മകുശലയുമായിരുന്ന ഡോ. ശോശാമ്മ ഒരു നല്ല കുടുംബിനിയുമായിരുന്നു. കുര്യച്ചന്റെ സാഹിത്യപ്രവർത്തനരംഗത്ത് പ്രോത്സാഹനവും പിന്തുണയും നൽകിയും, ദൈവം നൽകിയ മക്കളെ നല്ല ശിക്ഷണത്തിലും, ആത്മികപാതയിലും വളർത്തുവാനും പ്രവർത്തിച്ചു.

കുടുംബങ്ങളുടെ തകർച്ചയും, മൂല്യച്യുതിയും ആരെയും അമ്പരപ്പിക്കുന്ന ഒരു പതനത്തിലാണ് നാമിന്ന് എത്തിയിരിക്കുന്നത്. നല്ല സാക്ഷ്യമുള്ള കുടുംബങ്ങൾ പ്രത്യേകം ആദരിക്കപ്പെടേണ്ടതാണ്. പണത്തോടുള്ള ആർത്തിയും, ആഡംബരങ്ങൾക്കുള്ള ഭ്രമവും ധൂർത്തും, ആത്മികതയിൽ നിന്നും മൂല്യബോധത്തിൽ നിന്നും അനേകരെ അകറ്റിക്കളയുന്നു. ഈ സാഹചര്യത്തിലാണ് കുര്യച്ചന്റെ ഉത്തമകുടുംബത്തെപ്പറ്റി ഓർത്തുപോകുന്നത്.

കുര്യച്ചനുമായി ബന്ധപ്പെട്ടിട്ടുള്ള എല്ലാവർക്കും ബോധ്യപ്പെടുന്നത് ഒരുത്തമ സുഹൃത്തിനെ, അദ്ദേഹത്തിന്റെ വിയോഗത്തോടുകൂടി നഷ്ടപ്പെട്ടു എന്നാണ്. പക്ഷേ അവർക്കെല്ലാം ആ സുഹൃത്തിനെപ്പറ്റി സ്മരണകൾ അയവിറക്കുവാനുണ്ടാകും. ■

ഫാ. സാജു വർഗീസ്, കേളകം



**ദൈവത്തിന്റെ പേരിൽ നടത്തപ്പെട്ട (പ്പെടുന്ന) ഒരു ചതിയുടെ നേർ വിവരണം**

In the Name of God

# ദൈവത്തിന്റെ നാമത്തിൽ

**2009** ന്റെ ഒരു സായാഹ്നം. വീടിന്റെ വരാന്തയിൽ അലസമായി വായിച്ചു ചാരുകസാലയിൽ കിടന്ന ഞാൻ ഒരു സ്ത്രീയും പുരുഷനും ചരുവിറങ്ങി വരുന്നതു കണ്ടു.

മലബാർ ഭദ്രാസനത്തിലെ കേളകം പള്ളി ഇടവകാംഗമായ ഞാനന്ന് തലശ്ശേരി ബർണ്ണാശ്ശേരി പള്ളി വികാരിയാണ്. പള്ളിയിൽ പോയിവരികയാണ് പതിവ്. കേളകം പള്ളിക്കാരല്ല, തലശ്ശേരിയിൽ നിന്നും വന്ന ലക്ഷണവുമില്ല. ആകെ ഒപരിചിതത്വം.

സ്ത്രീയും ഭർത്താവും വന്നപാടേ പരിഭ്രമിച്ച് സഭയിലെ ഏതോ അച്ചനെക്കുറിച്ച് ചോദിക്കുകയും, തങ്ങൾക്ക് കേസുണ്ടെന്നും സഹായിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു. അച്ചന്മാരോടുള്ള ഒരു പതിവ് 'പിരിവ് രീതി ' ഇതാകാം എന്ന മട്ടിൽ എന്തെങ്കിലും കൊടുത്ത് പറഞ്ഞു വിടാൻ ഞാനൊരുങ്ങി. 50 രൂപാ അവർക്കു നേരെ വച്ചു നീട്ടുകയും ചെയ്തു.

പണം നീട്ടിയത് കണ്ടയുടൻ ഭർത്താവ് കുഴഞ്ഞ് പടിയിലിരുന്ന് കിതയ്ക്കാൻ തുടങ്ങി. അയാൾ വെപ്രാളപ്പെട്ട് ഭാര്യയെ ശകാരിക്കാനും തുടങ്ങി.

“ഞാമ്പറഞ്ഞതാ... ആരും നമ്മെ ശ്രദ്ധിക്കില്ലെന്ന് നാണം കെടാൻ തന്നെ വിധീ...”

ആ സ്ത്രീ ഒരു കോപ്പ വെള്ളം വാങ്ങി അയാളെ കുടിപ്പിച്ചു. ഒരു നിമിഷം എന്റെ കണ്ണുകളിലേക്ക് നോക്കി നിന്നു. കലങ്ങിയ കണ്ണുകളോടെ പറഞ്ഞു...

“ഇതാണെന്റെ ഭാരം 16 വർഷമായി ഞാൻ ഈ കേസും, എന്റെ ഭർത്താവിന്റെ അസുഖവും ചുമക്കുന്നു. കോടതി വരാന്തകളിൽ കൈക്കുഞ്ഞുങ്ങളെയും എടുത്ത്, അവരെ ബഞ്ചിൽ കിടത്തി ഉറക്കി കേസിന്റെ നമ്പർ കേൾക്കാൻ വാതില്ക്കൽ പോയി നില്ക്കും ചിലപ്പോൾ വൈകുന്നേരങ്ങൾ വരെ...” ആ സ്ത്രീ വിമ്മിഷ്ടപ്പെട്ട് കരഞ്ഞു...

എനിക്കൊരല്പം കുണ്ഠിതം തോന്നി. അവരെ ശ്രദ്ധിക്കേണ്ടതിനു പകരം, തിടുക്കപ്പെട്ടു പണം നല്കി മടക്കി അയയ്ക്കാൻ ശ്രമിച്ചതു കൊണ്ടല്ലേ ഈ സീനുണ്ടായത്.

ഞാനവരെ വരാന്തയിൽ കയറ്റി ഇരുത്തി ശാന്തരാക്കി. അവർക്ക് എന്നിലും, എനിക്ക് അവരിലും വിശ്വാസം വന്നു. ആ സ്ത്രീ ജീവിത കഥയുടെ ചുരുൾ നിവർത്തി...

* * * *

തയ്യൽ വേല ചെയ്തു ഉപജീവിക്കുന്ന ഒരു കുടുംബമായിരുന്നു അവരുടേത്. കണ്ണൂർ ജില്ലയിലെ കേളകം ജംഗ്ഷനിൽ ഒരു നല്ല തയ്യൽക്കടയും ഉണ്ടായിരുന്നു. 1995 ആഗസ്റ്റ് 8-ന് കേരളത്തിലെ മുൻനിര ദിനപ്പത്രങ്ങളിൽ കണ്ട പരസ്യം അനുസരിച്ച് കുവൈറ്റിലേക്ക് തയ്യൽ ജോലിക്ക് അപേക്ഷ നൽകുകയുണ്ടായി. തിരുവനന്തപുരം ഉള്ളൂർ എയർ മീഡിയ ടൂർസ് & ട്രാവൽസ് വഴിയാണ് അപേക്ഷിച്ചത്. അവിടെക്കണ്ട ചുമതലക്കാരനായ ഒരച്ചൻ നിർദ്ദേശിച്ച പ്രകാരം ഒക്ടോ. 9-ന് മാനേജർ വശം 30,000 രൂപ നൽകി. കാര്യങ്ങൾ പിന്നീട് അറിയിക്കാമെന്നേറ്റു.

പിന്നീടാണ് മനസ്സിലായത് 200-ൽ പരം പേരുടെ പക്കൽ നിന്നും സ്ഥാപനം പണം വാങ്ങിയിട്ടുണ്ടെന്നത്. അവർക്കൊപ്പം ഞാനും ചതി

യിൽപ്പെട്ടിരിക്കുന്നു. ചിലർ മാത്രം ടിക്കറ്റെടുത്തു മറുകരയെത്തി പക്ഷേ പറഞ്ഞ തൊഴിൽ ലഭിക്കാതെ വഞ്ചിക്കപ്പെട്ടു, ചിലർ അഴിക്കകത്തായി വിധിവൈപരീത്യത്തിൽ ആകെ തകർന്നു പോയിരിക്കുന്നു.

ഞാനവരുടെ മുമ്പിൽ ചൂളിയിരുന്നു. എന്റെ സഭയിലെ ഒരച്ചന്റെ സ്ഥാപനം അവരുടെ കൈയ്യിൽ നിന്നും പണം വാങ്ങിയതിന്റെ കഥയാണവൾ വിവരിക്കുന്നത്. മേല്പറഞ്ഞ കക്ഷി എനിക്കറിയാവുന്നിടത്തോളം ബിനാമി ബന്ധങ്ങളുള്ളരായ്ക്കു രാമാനം നാടു കടന്നയാൾ...

ആൻസി, അതായിരുന്നു വഞ്ചിക്കപ്പെട്ട ആ സ്ത്രീയുടെ പേര്. വളരെ ഉദ്വേഗപൂർവ്വം അവരെന്നോടു പറഞ്ഞു.

"അച്ചാ ഇത്ര നാളും സഭ ഈ മനുഷ്യനെ സംരക്ഷിച്ചു ഇനിയെങ്കിലും എന്റെ ദുരവസ്ഥ കണ്ട് എന്നെയൊന്നു സഹായിക്കണം."

എനിക്കറിയാവുന്നിടത്തോളം ഫാ.റ്റി.എം. ശാമുവേലാണ് പ്രതി. ആലപ്പുഴ ജില്ലയിലെ ഒരു ചാരുംമൂടുകാരൻ. അയാൾ ബിനാമിയായ ആ ഇടപാടിനെത്തുടർന്ന് ടിയാൻ നാട്ടിൽ നിന്നേ അപ്രത്യക്ഷനുമാണ്. ഇയാളോട് ഒരു വിശദീകരണം ചോദിക്കാൻ ആൾ എവിടെയുണ്ടെന്നറിയേണ്ടേ? ഞാനല്പം കയർത്തു പോയി. സഭയൊരിക്കലും അനീതിക്ക് കൂട്ടു നില്ക്കില്ല. കള്ളം കാട്ടുന്നവർക്ക് സഭയിലിടമില്ല എന്നൊക്കെപ്പറഞ്ഞ് ഒരു തരത്തിൽ ഞാൻ ആൻസിയേയും ഭർത്താവിനേയും സ്വാന്തനിപ്പിച്ച് അയച്ചു.

* * * *

കാലങ്ങൾക്ക് ശേഷം മംഗളം പത്രത്തിൽ ഞാനൊരു പരസ്യം കണ്ടു. ഒരു ഫാ. റ്റി.എം. ശാമുവേലിനെ മെത്രാനായി ഉയർത്തിയിരിക്കുന്നു. ഞാൻ മൂക്കത്ത് വിരൽ വച്ചു. സാധാരണ മെത്രാഭിഷേകം ആരും പരസ്യമായി പത്രത്തിലിടാറില്ല. വളരെ നിലയും വിലയുമുള്ള ഒരു ശുശ്രൂഷയാണിത്. സൂക്ഷ്മമായി ശ്രദ്ധിച്ചപ്പോൾ മനസ്സിലായി ഇത് പണ്ട് പടി കടന്നുപോയ ഫാ. റ്റി. എം. ശമുവേൽ തന്നെ. ചുമന്ന കുപ്പായവും വടിയും, സ്ലീബായും... ഒരു പുതിയ അവതാരമായിരിക്കുന്നു. മാത്യൂസ് മാർ കൂറിലോസ് എന്ന പേരിൽ അതും രണ്ടാഴ്ച കൊണ്ടുണ്ടാക്കിയ ഒരു നൂതന പ്രസ്ഥാനത്തിലും...

കയ്യിലാ പത്രവും പിടിച്ച് ഞാൻ അരമണിക്കൂർ ഇരുന്നു. ആൻസി തോമസിന്റേയും, നൂറു കണക്കിനു മുഖമില്ലാത്ത മനുഷ്യരുടേയും വിലാപങ്ങൾ ഓർത്തു... പിന്നീട് ചിന്തിച്ചു. അയാൾ ആ പണമൊക്കെ തിരികെ നല്കി കേസുകളൊക്കെ തീർത്തു കാണും. അതല്ലാതെ ആരും ഈ ബഹുമാന്യ പദവിയിലേക്ക് വരില്ലല്ലോ.

പക്ഷേ ചിന്തകൾക്ക് വിപരീതമായി ആൻസി വീണ്ടുമെത്തി. അറസ്റ്റ് ചെയ്യപ്പെടാതിരിക്കാൻ അച്ചൻ വേഷം മാറി, പേരും മാറിയത്രെ! ഇനി അയാൾ അരമന പണിത് പുതിയൊരു തിരിച്ചറിയൽ കാർഡു കൂടി ഉണ്ടാക്കിയാൽ ഞാൻ 16 വർഷമായി പറയുന്ന കേസിന്റെ ഗതിയെന്താണ്...?

ഇതിനെക്കുറിച്ച് കാര്യമായൊരന്വേഷണം ഞാൻ നടത്തി... സഭാകേന്ദ്രവുമായി ബന്ധപ്പെട്ട് ഇയാളെക്കുറിച്ച് അന്വേഷിച്ചപ്പോൾ നേരത്തെ നിരീക്ഷണത്തിൽ നീക്കി നിർത്തിയിരുന്ന ഇയാളെ പിന്നീട് ശിക്ഷണ നടപടികളുടെ ഭാഗമായി പുറത്താക്കി എന്ന് അറിയിക്കുകയുണ്ടായി

കേസുകളെക്കുറിച്ചന്വേഷിച്ചപ്പോൾ ബിനാമി ബന്ധങ്ങളിലൂടെ കോടികൾ സമ്പാദിച്ച ഡേവിഡ് സാമുവേൽ എന്ന ഫാദർ റ്റി. എം. സാമുവേലിന്റെ പേരിൽ ഇന്റലിജൻസ് റിപ്പോർട്ട് ഉൾപ്പെടെ നിരവധി പോലീസ് റിപ്പോർട്ടുകളും, തലശ്ശേരി കോടതി കണ്ടെത്തിയ ആൾമാറാട്ട ക്കേസും, മറ്റ് കേസുകളും നിലവിലുണ്ടെന്ന് അറിയാൻ കഴിഞ്ഞു.

എന്റെ ചെറിയ ബന്ധങ്ങൾ വച്ച് ഞാൻ വ്യാജ മെത്രാന്റെ മേൽവിലാസം സംഘടിപ്പിച്ചു. പത്തനംതിട്ട, അടൂർ താലൂക്കിൽ കടമ്പനാട് എന്ന സ്ഥലത്ത് വമ്പിച്ച കരിസ്മാറ്റിക് രോഗശാന്തി ശുശ്രൂഷയുമായി, ചക്കാലയിൽ വീട്ടിൽ ടിയാൻ അരമന ജീവിതം നയിക്കുന്നു. രോഗശാന്തി ശുശ്രൂഷയുടെ അനുഭവ സാക്ഷ്യങ്ങളും മറ്റും പത്രത്തിലും, പത്രത്തിനുള്ളിലെ നോട്ടീസിലുമായി വമ്പിച്ച പ്രചാരണവുമാണത്രെ. അവിടെ നമുക്കൊരു പൗരാണിക ദേവാലയവും ബഹുശതം വിശ്വാസികളുമുള്ളതായാണ് കേൾവി.

പാവം എന്റെ നാട്ടുകാരിയായ ആൻസി Cri.R.P. 24/08 എന്ന കേസ് നമ്പരിൽ തലശ്ശേരി പ്രിൻസിപ്പൽ സെഷൻസ് കോടതിയിൽ ഓരോ അവധിയിലും പ്രവേശിക്കുന്നു.

നൂറുകണക്കിന് പാവങ്ങളെ പട്ടിണിയിലും പെരുവഴിയിലും ഇറക്കിയ മാന്യനാണ് അവരുടെ കണ്ണീരിന്റെ ഉപ്പുരസമുള്ള പണത്തിന്റെ ചെലവിൽ അവിടെ ദിവ്യനായി വിലസുന്നത്. പിന്തുണയ്ക്കാൻ ചിലരുള്ളതു കൊണ്ടാണ് അയാൾ അവിടെ തമ്പടിച്ചതെന്നറിയുന്നു. അവരോടൊരു വാക്ക് നിങ്ങളുടെ വീടിന്റെ ഉമ്മരപ്പടികളെയോർത്ത് ആൻസിയുടെ (ആൻസിമാരുടെ?) കണ്ണീർ ചിന്തിയാൽ നില്ക്കുന്ന വീടിന്റെ മൂലക്കല്ല് വരെ ദ്രവിച്ചു പോകും മറക്കരുത്. ●



സഭ പുറത്താക്കിയ,
വിസാ തട്ടിപ്പിലെ പ്രതി
ഫാ. റ്റി. എം. സാമുവൽ; ഇനി
വ്യാജ മെത്രാനായി ആത്മീയ തട്ടിപ്പും.

**"ആമേൻ ആമേൻ" ഞാൻ നിങ്ങളോടു പറയുന്നു, ആട്ടിൻ തൊഴുത്തിൽ വാതിലൂടെ കടക്കാതെ വേറെ വഴിയായി കയറുന്നവൻ കള്ളനും കവർച്ചക്കാരനുമാകുന്നു...**
**മോഷ്ടിപ്പാനും അറുപ്പാനും മുടിപ്പാനുമല്ലാതെ കള്ളൻ വരുന്നില്ല.**
**നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു.**
**ഇടയനും ആടുകളുടെ ഉടമസ്ഥനുമല്ലാത്ത കൂലിക്കാരൻ ചെന്നായ് വരുന്നത് കണ്ട് ആടുകളെ വിട്ടു ഓടിക്കളയുന്നു; ചെന്നായ് അവയെ പിടിക്കുകയും ചിന്നിച്ചു കളയുകയും ചെയ്യുന്നു. അവൻ കൂലിക്കാരനും ആടുകളെക്കുറിച്ച് വിചാരമില്ലാത്തവനുമല്ലോ."**

***വി. യോഹ. 10***

# ST. MARY'S INDIAN ORTHODOX CATHEDRAL
# MARTHA MARIAM VANITHA SAMAJAM
## P.O. BOX. 834, KINGDOM OF BAHRAIN

## അപേക്ഷകൾ ക്ഷണിക്കുന്നു

ദൈവകൃപയാൽ അറേബ്യൻ ഗൾഫിലെ പ്രഥമ ദൈവാലയമായ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിലെ മർത്തമറിയം വനിതാ സമാജത്തിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി ഓർത്തഡോക്സ് സഭയിലെ സാമ്പത്തികമായി പിന്നോക്കം നില്ക്കുന്നവരായ പെൺകുട്ടികൾക്ക് വിവാഹധന സഹായം നൽകുവാൻ താല്പര്യപ്പെടുന്നു. അനാഥർക്കും വിധവകളുടെ മക്കൾക്കും കൂടുതൽ പ്രാതിനിധ്യം കൊടുക്കുന്ന ഈ സഹായ പദ്ധതിയിലേക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു.

കൂടാതെ ഓർത്തഡോക്സ് സഭയിലെ പ്രൊഫഷണൽ കോഴ്സിന് പഠിക്കുന്ന അർഹരായ നിർദ്ധന കുട്ടികൾക്ക് ഒരു വർഷത്തെ ട്യൂഷൻ ഫീസ് നൽകുന്നതാണ്.

കൂടാതെ മാരക രോഗങ്ങളാൽ ഭാരപ്പെടുന്ന അർഹരായവരിൽ നിന്നും ചികിത്സയ്ക്കുള്ള ധനസഹായം നൽകുവാനുള്ള അപേക്ഷ സ്വീകരിക്കുന്നതാണ്. അപേക്ഷയോടൊപ്പം താഴെ പറയുന്ന വിവരങ്ങൾ നിർബന്ധമായും ഉണ്ടായിരിക്കണം.

**1) അപേക്ഷകന്റെ പേര്, അഡ്രസ്, പിൻകോഡ്:**

**2) ടെലിഫോൺ നമ്പർ (സ്വന്തമായതോ ഏറ്റവും അടുത്തുള്ളതോ)**

**3) ഇടവക, ഭദ്രാസനം**

**4) ദേശകുറി/വിവാഹ രജിസ്ട്രേഷൻ**

**5) വിദ്യാഭ്യാസ സഹായത്തിനെങ്കിൽ കോഴ്സിന്റെ പൂർണ്ണവിവരം.**

**6) ചികിത്സാ സഹായത്തിന് വിശദവിവരങ്ങൾ അടങ്ങിയ മെഡിക്കൽ സർട്ടിഫിക്കറ്റ്.**

**7) കുടുംബാംഗങ്ങളുടെ പ്രതിമാസ വരുമാനം**

**8) റേഷൻ കാർഡിന്റെ കോപ്പി**

**9) ബാങ്കിന്റെ പേരും അക്കൗണ്ടുള്ള ആളിന്റെ പേരും അക്കൗണ്ട് നമ്പരും.**
**വികാരിയച്ചന്റെ സാക്ഷി പത്രവും.**

പൂരിപ്പിച്ച അപേക്ഷകൾ 2011 സെപ്റ്റംബർ 30-ാം തീയതിക്കകം ബഹറിനിൽ ലഭിക്കത്തക്കവണ്ണം അയയ്ക്കേണ്ടതാണ്.

*അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:*

**Secretary**
**Marth Mariam Vanitha Samajam**
**St. Mary's Indian Orthodox Cathedral**
**P.O. Box. 834, Manama, Kingdom of Bahrain**

# ധ്രുവീകരണം സമൂഹത്തിൽ



ബിഷപ്പ് സെൽവിസ്റ്റർ പൊന്നുമുത്തൻ,
പുനലൂർ രൂപത

ആഗോളവത്കരണത്തിന്റെ കാലത്തിലാണ് നാം ജീവിക്കുന്നത്. ഒരുനിമിഷം കൊണ്ട് ലോകത്തിലെ ഏതുവ്യക്തിയെക്കുറിച്ചും എന്തിനെക്കുറിച്ചും അറിയാൻ സാധിക്കുന്ന വിധം ശാസ്ത്രസാങ്കേതികവിദ്യകൾ വികസിച്ചുകഴിഞ്ഞു.സ്വാഭാവികമായും ആരേയും - ഏവരേയും -അയൽക്കാരനാക്കാൻ  എളുപ്പമായ സാഹചര്യം നിലനിൽക്കയാണ്. ദേശത്തിന്റേയും ഭാഷയുടേയും ജാതിയുടേയും അതിർവരമ്പുകൾ ഭേദിച്ചുകൊണ്ട് വിശാലമായ ഒരു കാഴ്ചപ്പാട് വച്ചുപുലർത്താൻ എന്തുകൊണ്ടും അനുകൂലമായ കാലാവസ്ഥ ഇപ്പോൾ സംജാതമാകുന്നുണ്ട്. എങ്കിലും നമ്മുടെ സമൂഹത്തിൽ കണ്ടുവരുന്ന ധ്രുവീകരണ പ്രവണതകൾ ഏവരേയും അസ്വസ്ഥരാക്കുകയാണ്. രാഷ്ട്രീയത്തിലെ ധ്രുവീകരണങ്ങൾ മനസ്സിലാക്കാൻ എളുപ്പമാണ്. മതങ്ങളിലും സമുദായങ്ങളുടെ ഇടയിലും ഉണ്ടാകാറുള്ള ധ്രുവീകരണവും തിരിച്ചറിയാൻ പ്രയാസം ഉണ്ടാകാറില്ല. എന്നാൽ ക്യാൻസർ പോലെ പ്രകടമായി ദൃശ്യമല്ലെങ്കിലും സമൂഹത്തിൽ വളരെയധികം പ്രശ്നങ്ങൾക്ക് കാരണമാകുന്ന കുടുംബങ്ങളിലെ ധ്രുവീകരണ പ്രവണത ഉത്തരവാദിത്തമുള്ളവർ ഏറെ ഗൗരവപൂർവ്വം എടുക്കേണ്ടതാണ്. വലിയ കുടുംബവും കൂട്ടുകുടുംബവും മാറി അണുകുടുംബങ്ങൾക്ക് പ്രാമുഖ്യം വന്നുകൊണ്ടിരിക്കുന്ന ഈ കാലത്ത് ഭാര്യയെയും മകളെയും തിരിച്ചറിയാത്തവരും അമ്മയെയും സഹോദരിയെയും തിരിച്ചറിയാത്തവരും കൂടിവരുമ്പോൾ ഞെട്ടലോടെയാണ് സമൂഹം കുടുംബങ്ങളിൽ നടന്നുകൊണ്ടിരിക്കുന്ന ധ്രുവീകരണ പ്രവണതകൾ കാണേണ്ടതും വിലയിരുത്തേണ്ടതും.

വലിയ ഉത്തരവാദിത്തത്തോടെ കുടുംബ ജീവിതത്തിൽ പ്രവേശിച്ചിട്ട് വിവാഹ മോചനത്തിനായി സഭാകോടതികളെയും സിവിൽ കോടതികളെയും സമീപിക്കുന്നവരുടെ എണ്ണത്തിലുള്ള വർദ്ധന കുടുംബങ്ങളിലെ ധ്രുവീകരണത്തിന്റെ പ്രതിഫലനമാണ്. ഇതിന്റെ അനന്തരഫലമാണ് ഒരു മനക്കടിയും ഇല്ലാതെ ശിശുക്കളെ ഉദരത്തിൽ വച്ചുതന്നെ കൊല്ലുന്നതിന് കൂട്ടുനിൽക്കുന്നതും ദയാവധം പോലുള്ള തിന്മകൾ അംഗീകരിക്കുന്നതും. ഇപ്രകാരമുള്ള പ്രവണതകൾക്ക് അടിസ്ഥാനകാരണമായി ഞാൻ കാണുന്നത് ദൈവമാകുന്ന കേന്ദ്രത്തിൽനിന്നുള്ള  മനുഷ്യന്റെ അകൽച്ചയാണ്. ധ്രുവീകരണ പ്രവണതകളുടെ തുടക്കം വിശുദ്ധ ഗ്രന്ഥത്തിന്റെ ആദ്യ പുസ്തകത്തിൽത്തന്നെ വിവരിച്ചിട്ടുണ്ട്. ദൈവവുമായുള്ള ബന്ധം വിട്ട് ദൈവത്തെ വെല്ലുവിളിക്കാനും മറ്റുള്ളവരിൽ പഴിചാരാനും സഹോദരരുടെ സംരക്ഷണചുമതലയിൽനിന്ന് ഒളിച്ചോടാനും മനുഷ്യൻ ശ്രമിക്കുന്നു. മനുഷ്യന്റെ ഇപ്രകാരമുള്ള പ്രവണതയിൽനിന്ന് വ്യത്യസ്തമായ മാതൃകയാണ് മനുഷ്യനായി പിറന്ന യേശുക്രിസ്തു നമുക്ക് കാണിച്ചുതരുന്നത്.

വ്യത്യസ്ത സ്വഭാവമുള്ളവരെ ഒരുമിച്ച് കൂട്ടി അവരെ അവസാനം വരെയും സ്നേഹിച്ചുകൊണ്ടാണ് (യോഹ 13: 1) ധ്രുവീകരണ പ്രവണതകൾക്ക് ഒരു ബദൽ മാതൃക യേശുനാഥൻ കാണിച്ചുതരുന്നത്. ധ്രുവീകരണ പ്രവണത ശിഷ്യൻമാരുടെയിടയിൽ കടന്നുകൂടുമ്പോഴും ശുശ്രൂഷയുടെ മാർഗ്ഗം പഠിപ്പിച്ച് ശിഷ്യന്മാരുടെ പാദങ്ങൾ കഴുകി കൂട്ടായ്മയിൽ ഒന്നിപ്പിക്കുന്ന യേശുവിന്റെ സംസ്കാരം ഏവർക്കും പാഠമാകണം. ആഗോളവത്ക്കരണം ഏവരെയും അടുപ്പിക്കുമ്പോഴും സഹോദരങ്ങളാക്കണമെന്നില്ല എന്ന ബെനഡിക്ട് പതിനാറാമൻ മാർപാപ്പയുടെ നിരീക്ഷണം എത്രയോ ശരിയാണ് (സത്യത്തിൽ സ്നേഹം 19). അയൽക്കാരൻ സഹോദരനാകണമെങ്കിൽ ഓരോ മനുഷ്യനിലും ദൈവത്തിന്റെ ഛായയും സാദൃശ്യവും കാണേണ്ടതുണ്ട്. അയൽക്കാരന്റെ നന്മ എന്റെ നന്മയായും അയൽക്കാരന്റെ വേദന എന്റെ വേദനയായും അയൽക്കാരന്റെ പരാജയം എന്റെ പരാജയമായും കണ്ടുകൊണ്ട് കൂട്ടായ്മയുടെ അനുഭവത്തിൽ ജീവിക്കാൻ നമുക്ക് സാധിക്കണം. ആത്യന്തികമായി ദൈവത്തിൽ കേന്ദ്രീകൃതമായ ജീവിതം നയിച്ചാൽ മാത്രമേ ധ്രുവീകരണ പ്രവണതകളിൽനിന്നും മോചനം ഉണ്ടാവുകയുള്ളൂ.

Religious Fundamentalism



## മത ഭ്രാന്ത്

അർത്ഥമറിയാതെ വേദം ചൊല്ലി ഭേദം വളർത്തുന്നവർ ഒരു വശത്ത്, മനുഷ്യ സാഹോദര്യത്തെ മതഭ്രാന്തിൽ മുക്കിക്കൊല്ലുന്നവർ മറ്റൊരുവശത്ത്. ഈ സ്പർധയെ കക്ഷിതാത്പര്യത്തിന്റെ തീച്ചൂളയിലിട്ട് ആളിക്കത്തിച്ച്, ആ തീയിൽ നിന്ന് തന്റെ ഒരു നേരത്തെ ഭോജനം പാകം ചെയ്യാൻ ഓടിച്ചാടിക്കളിക്കുന്ന രാഷ്ട്രീയാഭ്യാസികൾ വേറൊരു വശത്ത്. ഇവരെല്ലാം കൂടെ വളർത്തിയെടുക്കുന്ന ധൂമപ്പരപ്പിൽ പെട്ട് കണ്ണു തുറക്കാനാവാതെ പിടിച്ചു വലിക്കുന്നവന്റെ കൂടെപ്പോകാനും അവൻ കൈയിൽ പിടിപ്പിക്കുന്ന കഠാരി ചുഴറ്റി സ്വന്തം സഹോദരനെയും അയൽപക്കക്കാരനെയും വെട്ടിവീഴ്ത്താനും വേണ്ടി കലികയറിയ മനുഷ്യക്കൂട്ടങ്ങൾ തെരുവുകളിൽ അരാജകത്വം സൃഷ്ടിക്കുന്നു.

ജീവിക്കണമെങ്കിൽ ഒന്നിച്ചുതന്നെ ജീവിക്കണം. ഭിന്നിച്ചു ജീവിക്കാൻ ആവില്ല. ഭിന്നിപ്പിക്കുന്നവർ ജീവിതത്തെയല്ല, മരണത്തെയാണ് പ്രീതിപ്പെടുത്തുന്നത്. ഞാൻ മാത്രം ജീവിക്കേണ്ടവൻ എന്ന അന്ധത തത്വശാസ്ത്രമാകുമ്പോൾ ഞാനൊഴികെ എല്ലാവരും മരിക്കേണ്ടവനായിത്തീരുന്നു. അപ്പോൾ ഞാനും നീയും അവനും എല്ലാം പരസ്പരം കൊല്ലുന്നവരും കൊല്ലപ്പെട്ടവരും ആയിത്തീരുകയും ചെയ്യുന്നു.

**- സുകുമാർ അഴീക്കോട്**

## കാവിവൽക്കരണം

ഇന്ദ്രപ്രസ്ഥത്തിൽ കഷായം ധരിച്ച സന്യാസിമാരെ കാണാൻ ഞാൻ ഇഷ്ടപ്പെടുന്നു. എന്നാൽ നമ്മുടെ രാഷ്ട്രീയ കൊടിമരത്തിൽ കാവിക്കൊടി കയറ്റി കാണാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല, അതു നടക്കുന്ന ഭാരതം എന്റെ ജന്മദേശവുമല്ല.

**- ഒ. വി. വിജയൻ**

## രാഷ്ട്രീയ മത പ്രീണനം

സമകാലീക രാഷ്ട്രീയത്തെ സംബന്ധിച്ചുള്ള നിരീക്ഷണങ്ങളും പഠനങ്ങളും വർഗ്ഗീയത ഗുരുതരമാകുന്നു എന്ന ഞെട്ടിപ്പിക്കുന്ന സൂചനയാണ് നൽകുന്നത്. ഒരു സെക്കുലർ-സോഷ്യലിസ്റ്റ്-ഡെമോക്രാറ്റിക് രാഷ്ട്രീയ സംവിധാനത്തിൽ ജാതിയുടെയും മതത്തിന്റെയും ഇടപെടൽകൊണ്ട് ആ ക്രമം എങ്ങനെ തകർക്കാം എന്ന ചിത്രമാണ് ഇവിടെ കാണുന്നത്.സ്ഥാനാർത്ഥി നിർണ്ണയത്തിൽ ഒരു പ്രധാന യോഗ്യതയായി നിലനിൽക്കുന്നത് സ്ഥാനാർത്ഥിയുടെ ജാതിക്കോ മതത്തിനോ മണ്ഡലത്തിൽ എത്ര സ്വാധീനം ഉണ്ട് എന്നുള്ളതാണ്. ജാതി-മത പിൻബലമില്ലായെങ്കിൽ സ്ഥാനാർത്ഥിത്വം അനിശ്ചിതത്തിലാവും. അതുപോകട്ടെ മന്ത്രിസഭയിൽ എടുക്കുന്നതിനുള്ള അർഹത തിരസ്ക്കരണത്തിനുള്ള സാധ്യത ഇവയെല്ലാം സമുദായം, ജാതി, മതം എന്നിവയെല്ലാം ആശ്രയിച്ചാണ് ഇരിക്കുന്നത്.

**- ഡോ. തോമസ് മാർ അത്താനാസിയോസ്**

നമ്മിലെ



ജിജി തോംസൺ ഐ.എ.എസ്.



# സരസനായ ധാർമ്മികൻ

"പരമാവധി കാരുണികനായിരിക്കുമ്പോഴും, എല്ലാമൊരുകളിതമാശ എന്ന മട്ടിൽ കാര്യങ്ങൾ നോക്കിക്കാണുക. ഒരിക്കലും തട്ടിക്കയറാതെയും ഉദ്യോഗത്തിന്റെ പത്രാസ് കാട്ടി ആരെയും വിരട്ടാതെയും ഏടാകൂടങ്ങളെ തരണം ചെയ്യുക" - മാവേലിക്കര, കുറ്റിവിളയിൽ ഈശോ തോമസിന്റെയും അന്നമ്മയുടെയും ഏഴുമക്കളിൽ മൂന്നാമത്തെ പുത്രനായ ജിജി തോംസൺ എന്ന 1980 കേരള കേഡർ ഐ. എ. എസ്. ഉദ്യോഗസ്ഥനെ 2003-ലെ കേരള സാഹിത്യ അക്കാഡമി അവാർഡിനർഹനാക്കിയ 'എവ്രിങ് ഒഫീഷൽ' എന്ന ഗ്രന്ഥത്തിന് പ്രൊഫ. എസ്. ഗുപ്തൻ നായർ എഴുതിയ അവതാരികയിലേതാണീ വരികൾ.

ഉദ്ധരിച്ചത് അന്വർത്ഥമാക്കുന്ന രീതിയിലാണീ ജീവിതം. രസവൈരസ്യ സമ്മിശ്രമായ ജീവിതത്തെ നേരിടേണ്ടത് സൗമ്യമായ പെരുമാറ്റവും, ആത്മാർത്ഥമായ പുഞ്ചിരിയും, സത്യസന്ധമായ പ്രവർത്തനങ്ങളും കൊണ്ടാകണമെന്ന് സ്വന്തം ജീവിതത്തിൽ നിന്ന് പറയുകയാണ് തിരുവനന്തപുരം, പേരൂർക്കട സെന്റ് ഗ്രിഗോറിയോസ് പള്ളിയിലെ "അന്നാമിറിയ"-ടെ ഗൃഹനാഥൻ.

തിരുവനന്തപുരം മോഡൽ സ്കൂൾ, മാർ ഈവാനിയോസ് കോളജ് എന്നിവിടങ്ങളിലെ വിദ്യാഭ്യാസ ശേഷം കേരള സർവ്വകലാശാലയിൽ നിന്നും ധനതത്വശാസ്ത്രത്തിൽ എം. എ. ഇംഗ്ലണ്ടിലെ ബേമിങ്ങ് ഹാം യൂണിവേഴ്സിറ്റിയിൽ നിന്നും പ്രൊജക്ട് മാനേജ്മെന്റിൽ എം.എസ്.സി. എന്നിവയ്ക്കു ശേഷം സിവിൽ സർവ്വീസിൽ. 1987 ൽ കേരളത്തിൽ നടന്ന പ്രശസ്തമായ നാഷണൽ ഗെയിംസിന്റെ മികച്ച സംഘടനാ പാടവവും, സുതാര്യതയും കൊണ്ട് അന്നത്തെ പ്രധാനമന്ത്രി ശ്രീ. രാജീവ് ഗാന്ധിയുടെ മുക്തകണ്ഠ പ്രശംസയ്ക്കർഹനായ ഇദ്ദേഹത്തെ 2010 ലെ കോമൺ വെൽത്ത് ഗെയിംസിന്റെ ഡയറക്ടർ ജനറലായി പ്രധാനമന്ത്രി നേരിട്ട് നിയമിച്ചിരിക്കയാണ്.

സബ്കളക്ടറായി ഔദ്യോഗിക ജീവിതമാരംഭിച്ച ഇദ്ദേഹം കേരളത്തിലും, ഡൽഹിയിലും പ്രധാനപ്പെട്ട ഔദ്യോഗിക പദവികൾ വഹിച്ചിരുന്നു. റബ്ബർ മാർക്കറ്റിംഗ് ഫെഡറേഷൻ എം. ഡി., സ്പോർട്സ്-യുവജനകാര്യ ഡയറക്ടർ, പാലക്കാട് ജില്ലാ കളക്ടർ, സിവിൽ സപ്ലൈസ് കോർപ്പറേഷൻ എം. ഡി., ലേബർ കമ്മീഷണർ, നോർക്ക സെക്രട്ടറി എന്നിവ അവയിൽ ചിലതാണ്. 2003-ൽ കൊച്ചിയിൽ നടന്ന GIM (Global Investors Meet) ന്റെ മുഖ്യസംഘാടകൻ ആയിരുന്ന ഇദ്ദേഹം ഇപ്പോൾ കേന്ദ്ര ഗവൺമെന്റിൽ അഡീഷണൽ സെക്രട്ടറി കൂടിയാണ്.

മനുഷ്യസ്നേഹിയായ ഈ പൊതുസേവകൻ ഈ ഗണത്തിലെ ചുരുക്കം ചില ബ്യൂറോക്രാറ്റുകളിൽ ഒരാളാണ്. സർഗ്ഗവൈഭവവും, പുതുമയും ഇദ്ദേഹത്തിന്റെ കൈമുതലാണ്. രൂക്ഷപ്രശ്നങ്ങൾ പരിഹരിക്കുവാനുള്ള കഴിവ് അഭൗമമാണ്. ഇദ്ദേഹത്തിന്റെ നേതൃത്വത്തിൽ കേരളത്തിൽ നടത്തിയ 'ജലനിധി', 'സുതാര്യകേരളം' എന്നിവ അതിനുദാഹരണങ്ങളാണ്.

"നിന്റെ കൃപയാൽ പരിപാകതയുള്ള ശരീരവും, അടക്കമുള്ള ആലോചനയും, പ്രകാശമുള്ള നാവും ഞങ്ങൾക്ക് നൽകേണമെ"-എന്ന് നാം പ്രാർത്ഥിക്കാറുണ്ട്. അപ്രകാരം പ്രകാശമുള്ള നാവാലും, അടക്കമുള്ള ആലോചനയാലും ദൈവത്താൽ അനുഗ്രഹീതനായ ഇദ്ദേഹം പരിപാകതയുള്ള ആത്മീയ ജീവിതത്തിനുടമയാണ്. വാക്കുകൾക്ക് അസ്ത്രങ്ങൾ മൂർച്ചയും, അഗ്നിയെക്കാൾ ചൂടും പകരാനാവുമെന്ന് വിശ്വസിക്കുന്ന ഇദ്ദേഹത്തിന്റെ ജീവിതത്തിന് കൂട്ടായി ഷീലു എന്ന സഹധർമ്മിണിയും, ഉറച്ച പിന്തുണയുമായി വിവാഹിതരായ അന്ന, മറിയം എന്നീ മക്കളും ഉണ്ട്.

The Words that I Speak Unto you are spirit and life (Jn.6:63) തന്റെ വചനങ്ങൾ ആത്മാവും ജീവനുമാണെന്നാണ് ക്രിസ്തു പറയുന്നത്. ആത്മാവും ജീവനുമായ വചനങ്ങൾ പ്രഘോഷിക്കുന്ന ക്രിസ്തു ശരീരമാകുന്ന സഭയെക്കുറിച്ച് പറയുന്നത്; പ്രത്യേകിച്ച് ഓർത്തഡോക്സ് സഭ കേവലം മേൽപട്ടക്കാരുടെയും, പട്ടക്കാരുടെയും സംഘടന അല്ലെന്നും അത് ക്രിസ്തു ശരീരം തന്നെയെന്നും, പഠിപ്പിക്കലുകൾ സത്യവിശ്വാസവും, കലർപ്പില്ലാത്തതുമാണെന്നും അത് ചിന്തിക്കുകയും, അനുഭവിക്കുകയും ചെയ്യേണ്ടതും, ജീവിതത്തിൽ പ്രാവർത്തികമാക്കേണ്ടതുമാണെന്നും, ക്രിസ്തുവാണ് യഥാർത്ഥ സത്യമെന്നും ഇദ്ദേഹം പറയുന്നു.

സഭയേയും, ആരാധനയേയും ലാഭേച്ഛയോടെ (outcome based Religion) നോക്കിക്കാണുന്ന ഇന്ന്, ആളുകൾ ദേവാലയത്തിൽ വരുന്നതെന്തിനാണെന്ന് മനസ്സിലാക്കുന്നില്ല. ക്രിസ്തുവിൽ എത്താൻ ശ്രമിക്കാതെ തങ്ങളുടെ ആവശ്യങ്ങൾക്ക് പ്രാമുഖ്യം നൽകുന്ന ഉപഭോഗ സംസ്കാരത്തിന്റെ രീതിയിലാകുന്ന ഇന്ന് 'കുരിശെടുത്തുകൊണ്ട് ക്രിസ്തുവിനെ അനുഗമിക്കണം' എന്ന വചനത്തിന് ഊന്നൽ നൽകി പഠിപ്പിക്കുന്ന തന്റെ മാതൃസഭയുടെ പ്രമാണങ്ങൾക്ക് തങ്കത്തിളക്കം ആണുള്ളതെന്നും പറയുന്ന ഇദ്ദേഹം ഇതിൽ അഭിമാനിക്കയും ചെയ്യുന്നു.

'എവിടെയെങ്കിലും ആരുടെയെങ്കിലും കൈയ്കളിൽ ചങ്ങല വീണാൽ എന്റെ കൈയ്യുകൾ വേദനിക്കണം, ആരുടെയെങ്കിലും ചുമലിൽ പ്രഹരമേറ്റാൽ എന്റെ ചുമല് വേദനിക്കണം, എവിടെയെങ്കിലും മനുഷ്യർ പിടഞ്ഞാൽ അവിടെ അവർക്കുവേണ്ടി ഞാൻ ജീവിക്കണം-ഈ ഉദ്ധരണിയോട് ചേർത്ത് അദ്ദേഹം പറയുന്നു ഓരോ ക്രിസ്ത്യാനിയും ക്രിസ്തുവിനെ ജീവിതമാക്കണം എന്ന്.'

- **ഏബ്രഹാം ശെമ്മാശൻ, ബഥനി**

# ബാലസദ്യ

## നല്ലവനായ യജമാനൻ



ഒരു വലിയ മൈതാനം അതിൽ കുറെ പശുക്കളും പശുക്കളെ നോക്കുവാൻ കുറച്ച് ബാലന്മാരും ഈ മൈതാനത്തിനോട് ചേർന്ന് ഒരു മതിൽക്കെട്ട് അതിനുള്ളിൽ നിറയെ ഫലവൃക്ഷങ്ങൾ നടുവിലായി ഒരു ബംഗ്ലാവും അതിൽ ഒരു യജമാനനും, കാര്യസ്ഥനും താമസിച്ചിരുന്നു.

ഈ ബംഗ്ലാവിലുള്ള ഫലവൃക്ഷങ്ങളിൽ മതിലിനോട് ചേർന്ന് നിൽക്കുന്ന മാവുകളിൽ നിറയെ മാങ്ങ പഴുത്തു കിടക്കുന്നത് കണ്ട് മൈതാനത്ത് പശുക്കളെ മേയ്ക്കുന്ന കുട്ടികൾ പരസ്പരം പറയും ഇത് കിട്ടുവാൻ എന്താണ് മാർഗ്ഗം തോട്ടിയില്ല. എറിഞ്ഞാൽ ശബ്ദം കേൾക്കാം ഉടമസ്ഥൻ അറിയും അങ്ങനെ ആലോചിച്ച് അവർ ഒരു സൂത്രം കണ്ടുപിടിച്ചു. മതിലിനോട് ചേർന്ന് നിന്ന് ഒരാളുടെ തോളിൽ അടുത്തയാൾ കയറി നിന്ന് അങ്ങനെ മൂന്നു കുട്ടികൾ മതിലിനു മുകളിലെത്തി. മതിലിനോട് മുട്ടി ധാരാളം മാങ്ങ പഴം ഉണ്ടായിരുന്നതിനാൽ അവർക്ക് സന്തോഷമായി വിശപ്പടക്കി. കയറിയതുപോലെ ബുദ്ധിമുട്ടി തിരികെ ഇറങ്ങിപ്പോണു.

ബംഗ്ലാവിലിരുന്ന യജമാനൻ ഇത് കാണുന്നുണ്ടായിരുന്നു. പിറ്റേ ദിവസവും ഈ [illegible] ആവർത്തിച്ചു. ഇങ്ങനെ പല ദിവസമായപ്പോൾ ഈ യജമാനൻ വിചാരിച്ചു ഈ കുട്ടികളെ ഒരു പാഠം പഠിപ്പിക്കണമെന്ന്. ഒരു ദിവസം ഈ കുട്ടികൾ മൈതാനത്ത് വന്നപ്പോൾ യജമാ

## വരക്കളരി



ബ്ലസ്സി ആനി ബെന്നി, മാത്തൂർ പി.ഒ.



സോജി വർഗീസ്

കവിത

## സൂര്യൻ

ശ്യാമ വർണ്ണം കൊഴിയാറായ്-
ബ്രാഹ്മ മുഹൂർത്തം വന്നണയാറായ്
കിഴക്കിനി കോലായിൽ സൂര്യാംശു-
ചെഞ്ചായം വിതറാൻ നേരമായ്;
എൻ പൂമ്പിളിനീർ മുകുളമേ-
നിൻ പൂമിഴി തുറക്കാൻ തളിരണിയാറായ്-
ആദ്യവസന്തം തളിരണിയാറായ്-
ആദ്രമാം പുഞ്ചിരി തൂകി നിൽക്ക നീ;
എൻ മലർവാടിതന്നിലെന്നും-
പുളകം പതച്ചുകൊണ്ടിരിക്ക നീ
പനിമതി പൂന്തളിരിലെന്നും പുതു-
പൂന്തേൻ നിറച്ചു നിൽക്ക നീ;
വാനം കരിമ്പടം പുതയ്ക്കാറായ്-
കണ്ണീർ തൂകാൻ തുനിയാറായ്
കണിമലരെ ഇതളണിയുക നീ,
പുതുമോഹങ്ങൾ നെയ്യുക നീ;
നീ വിടർന്നെൻ മനതാരിൽ പടർന്നെങ്കിൽ,
വസന്തമണിയിച്ചെങ്കിൽ എന്നോർത്തു പോയ് ഞാൻ;
മഴപ്പുള്ളുകൾ ഗീതകം മൊഴിഞ്ഞു-
കരിമുകിൽ തൂവെൺ മുത്തു പൊഴിച്ചു
നിൻ മുനത്തുമ്പിൽ പകർന്നൊരാ മഴത്തുള്ളിയിൽ
പതിചൊരാദ്യമിത്യ കിരണ ശോഭയിൽ
നിന്നരുണിമ എന്തവർണ്ണനീയം, അതിൽ-
ശോഭ ചൊരിഞ്ഞു നാണം ചാർത്തി നിന്നു നീ;
ഇന്നും ഞാൻ കാത്തിരിപ്പൂ, നീ വിടർന്നു തളിരിടാൻ
എന്നെന്നുമെൻ ജന്മത്തിൽ വാടാതിരിപ്പാൻ;
പ്രാർത്ഥനയോടെ.....

സന്ദീപ് എസ്.

നിങ്ങൾക്കറിയാമോ ▸▸

രുന്നതിനാൽ അവർക്ക് സന്തോഷമായി വിശപ്പടക്കി. കയ റിയതുപോലെ ബുദ്ധിമുട്ടി തിരികെ ഇറങ്ങിപ്പോണു.

ബംഗ്ലാവിലിരുന്ന യജമാനൻ ഇത് കാണുന്നുണ്ടായിരു ന്നു. പിറ്റേ ദിവസവും ഈ ചിത്രത്തിന് ആവർത്തിച്ചു. ഇങ്ങനെ പല ദിവസമായപ്പോൾ ഈ യജമാനൻ വിചാ രിച്ചു ഈ കുട്ടികളെ ഒരു പാഠം പഠിപ്പിക്കണമെന്ന്. ഒരു ദിവസം ഈ കുട്ടികൾ മൈതാനത്ത് വന്നപ്പോൾ യജമാ നൻ കാര്യസ്ഥനെ വിട്ട് കുട്ടികളെ വിളിപ്പിച്ചു. ആദ്യം കുട്ടികൾ മടികാണിച്ചു. കാര്യസ്ഥൻ ഗെയിറ്റ് തുറന്ന് സ്നേഹത്തോടെ വിളിച്ചപ്പോൾ അവർ കൂടെപോയി. അവർക്ക് നിറയെ പഴവർഗ്ഗങ്ങളും പാനീയവും കൊടുത്തു അവർ സന്തുഷ്ടരായി പിന്നെ അവരോട് യജ മാനൻ ചോദിച്ചു ഇവിടെ ധാരാളം ചിത്രങ്ങൾ ഉണ്ട് നിങ്ങൾക്ക് കാണണമോ എന്ന്. അവർ സമ്മതിച്ച് ചുമ രിൽ വച്ചിരിക്കുന്നതായ ഒരു ചിത്രവും ഈ യജമാനൻ കുട്ടികളെ കാണിച്ചു കൊടുത്തു കുട്ടികൾ കണ്ടു സന്തോ ഷിച്ചു കൊണ്ടിരുന്നു. അവസാനമായി ഒരു ചിത്രം കണ്ട തോടെ കുട്ടികൾ ഭ്രമിച്ചും, നാണിച്ചും തലതാഴ്ത്തി. അത് അവർ തോളോട് തോളേൽ കയറി മാമ്പഴം പറി ക്കുന്ന ചിത്രമായിരുന്നു. യജമാനൻ ചോദിച്ചു. എന്തു പറ്റി? കുട്ടികൾ അല്പ സമയത്തേക്ക് ഒന്നും മിണ്ടിയില്ല. പിന്നെ അവർ പറഞ്ഞു ഞങ്ങൾക്ക് തെറ്റ് പറ്റി ക്ഷമി ക്കണം എന്ന് അപേക്ഷിച്ചു.

നല്ലവനായ യജമാനൻ പറഞ്ഞു. സാരമില്ല ഞാൻ ക്ഷമിച്ചിരിക്കുന്നു. ഇനി ഇത് ആവർത്തിക്കരുത്. നിങ്ങൾക്ക് എന്നോട് ചോദിക്കാമായിരുന്നില്ലേ? അങ്ങനെ അവർക്ക് ഉപദേശങ്ങൾ കൊടുത്ത് പറഞ്ഞയച്ചു.

നമ്മളും നമ്മുടെ ജീവിതത്തിലേക്ക് ഒന്നു തിരിഞ്ഞു നോക്കിയാൽ ഇതേ സമാനമുള്ള ചിത്രങ്ങളോ, ദുശീല ങ്ങളോ കാണുമോ?

***ശോശാമ്മ തോമസ്, കിഴക്കിടോടത്ത്***

## വചനപാത...

നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നുവെങ്കിൽ അവൻ നമ്മോട് പാപങ്ങളെ ക്ഷമിച്ച്, സകല അനീതിയും പോക്കി നമ്മെ ശുദ്ധീകരിപ്പാൻ തക്കവണ്ണം വിശ്വസ്തനും നീതിമാനും ആകുന്നു.

*(1 യോഹ. 1:9)*






# കുട്ടിത്തമാശ

## താലന്ത്

**അധ്യാപകൻ:** താലന്തിനെ ക്കുറിച്ചുള്ള ഉപമയിൽ അഞ്ചുകിട്ടിയവൻ വ്യാപാരം ചെയ്ത് അഞ്ചു കൂടെ നേടി. രണ്ടു കിട്ടിയ വൻ രണ്ടുകൂടെ നേടി. ഒന്നുകിട്ടിയവൻ കുഴിച്ചിട്ടു. ഇരട്ടി താലന്തുകൾ നേടിയ വരെ യജമാനൻ അഭിനന്ദി ക്കുകയും താലന്തു കുഴി ച്ചിട്ടവനെ ശാസിക്കുകയും ചെയ്തു. ഈ ഉപമ ക്രിസ്ത്യാനികളുടെ ജീവി തത്തിൽ എന്തു പരിവർത്ത നമാണ് വരുത്തിയത്

**വിദ്യാർത്ഥി:** "ബ്ലേഡ് ബിസിനസ്സ് തഴച്ചു വളരാൻ സഹായിച്ചു".

**പ്രൊഫ. ജോസ് വി. കോശി, അടൂർ**

നിങ്ങൾക്കറിയാമോ ▸▸

## ക്ലേറി

ശെമ്മാശന്റെ പദവിയിൽ താഴെയുള്ള കോറൂയോ, യൗപ്പദ്യൗക്നോ സ്ഥാനികൾ പലരെയും മദ്ബഹായിൽ ശുശ്രൂഷയിൽ സംബന്ധിക്കു മ്പോൾ മാത്രം അംശവസ്ത്രങ്ങൾ ധരിക്കുവാനും അല്ലാത്ത സമയ ങ്ങളിൽ അയ്മേനികളുടെ വേഷം ധരിച്ചു നടക്കുവാനും അനുവദിച്ചി രുന്നു. ഇങ്ങനെയുള്ളവരെ കുറിക്കുവാൻ ഉപയോഗിച്ചിരുന്ന പേരാണ് ക്ലേറി എന്നുള്ളത്.

# സാത്താൻ




**പ**ണ്ടൊരു വല്ല്യപ്പനും വല്ല്യമ്മയും പ്രാർത്ഥിപ്പാനായി സന്ധ്യയ്ക്ക് തിരി തെളിച്ചപ്പോൾ വീടിന്റെ മൂലയിൽ നിൽക്കുന്നു ഒരു സാത്താൻ

വല്ല്യപ്പൻ ചോദിച്ചു "ആരു പറഞ്ഞടാ അകത്തു കയറാൻ. അപ്പോൾ സാത്താൻ സന്ധ്യയ്ക്ക് മുറ്റത്ത് വച്ച് നിങ്ങള് വഴക്കടിച്ചപ്പോൾ വല്ല്യപ്പൻ കോപിച്ചു പറഞ്ഞതോർമ്മയില്ലേ "**കേറിപ്പോടീ പിശാശേ അകത്തേക്ക്**" അപ്പോഴേക്കും ഞാനിങ്ങ് കേറിപ്പോന്നു.

സംസാരം സൂക്ഷിച്ചുവേണം
ചിന്തകൾ സൂക്ഷിച്ചുവേണം

***ബിനി സാബു, നമ്പേലിൽ, പൈറ്റക്കുളം***

കൂട്ടുകാർ സൃഷ്ടികൾ അയയ്ക്കുമ്പോൾ പൂർണ്ണമായ മേൽവിലാസവും, ഫോൺ നമ്പരും ഒപ്പം ഇടവക വികാരിയുടെ സാക്ഷ്യപത്രവും ചേർത്ത് അയയ്ക്കാൻ ശ്രദ്ധിക്കുമല്ലോ.

## അനുശോചനങ്ങൾ




**ഹോ**മിയോ കോളജ് സ്ഥാപകൻ സ്വാമി ആതുരദാസ്, ഭാഗവതഹംസം മള്ളിയൂർ ശങ്കരൻ നമ്പൂതിരി എന്നിവരുടെ ദേഹവിയോഗത്തിൽ പരിശുദ്ധ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. ഭാഗവത വ്യാഖ്യാനത്തിന്റെ ആഴങ്ങളിലൂടെ സാമൂഹിക പ്രതിബദ്ധത ഉറപ്പാക്കിയ മനുഷ്യസ്നേഹിയായിരുന്നു മള്ളിയൂർ എന്ന് പ. ബാവാ അനുശോചന സന്ദേശത്തിൽ അറിയിച്ചു. പ. ബാവായ്ക്കു വേണ്ടി ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ പുഷ്പചക്രം സമർപ്പിച്ചു. ആതുര സേവന രംഗത്തെ നിസ്വാർത്ഥ പ്രവർത്തനങ്ങളിലൂടെ ആത്മീയതയുടെ പുതിയ മാനങ്ങൾ കണ്ടെത്തിയ സ്വാമി ആതുരദാസിന്റെ വിയോഗം ആത്മീയ മണ്ഡലത്തിന്റെ നഷ്ടമാണെന്ന് ബാവാ കൂട്ടിച്ചേർത്തു.

## 75th Birth Day
(28.8.2011)



**P K GABRIEL**

**Grastin Building, Naina Garg, Nagre, JHANSI (U.P.)**

*Birth Day Wishes from all family members*

## 4th DEATH ANNIVERSARY
## 09.08.2011



**CHERIAN VARKEY**

**MANALEL (MELPADOM)**
**THOLICODE P.O.**
**NEDUMANGAD**

## വിയോഗത്തിന്റെ രണ്ടാം വാർഷികം
## 14 - 08 - 2011



**ബീനാ തോമസ് (47)**

വടക്കേടെത്ത്, ആനിക്കാട്
മല്ലപ്പള്ളി

Inserted by:

വി. പി. ഫീലിപ്പോസ് (ഭർത്താവ്)
ബിറ്റി, ബിജി, ബിബിൻ, ബിനി (മക്കൾ)

തൂലികയുണർത്ത്



# ഒരു ചുവന്ന ഞായറിന്റെ ഓർമ്മയ്ക്ക്

ഇത് ഒരല്പം പഴയ തലക്കെട്ടാണ്. ജന്മാവകാശമായ സ്വാതന്ത്ര്യത്തിന്റെ അവബോധത്തെ ഋജുവായി പ്രസരിപ്പിക്കുന്ന ചില ഓർമ്മകളുടെ ശീർഷകമാണ്. 1988 സെപ്റ്റം. മൂന്നാം നാൾ മലയാളമനോരമ ദിനപത്രത്തിന്റെ എഡിറ്റോറിയൽ താളിൽ പ്രസിദ്ധീകരിക്കപ്പെട്ട ഒരു ലേഖനം. ലേഖകൻ കെ.വി.എം. (കെ.വി.മാമ്മൻ).

1938 സെപ്റ്റം. നാലിന് നടന്ന പുതുപ്പള്ളി വെടിവെയ്പിന്റെ അൻപതാം വാർഷികത്തെ പുരസ്ക്കരിച്ചാണ് ഇത് പ്രസിദ്ധീകരിക്കപ്പെട്ടത്. തിരുവിതാംകൂറിലെ സ്വാതന്ത്ര്യസമര ചരിത്രത്തിന്റെ താളുകളിൽ ചോരപ്പാടുകൾ വീഴ്ത്തിയ ചുവന്ന ഞായർ. സർ സി.പി.യുടെ ഏകാധിപത്യ വാഴ്ചയെ ആർജ്ജവത്തോടെ അഭിമുഖീകരിച്ച ചെറുപ്പക്കാരുടെ ഒരു സംഘം. സമരനായകൻ തോണിപ്പുരയിൽ വട്ടമല ചിന്നക്കുട്ടി (ടി.ജെ.ചാണ്ടി), നാഭിയ്ക്കു താഴെ ഗുരുതരമായി പരുക്കേറ്റ വാകത്താനം മാവേലിൽ കൊച്ച് (കുരുവിള ഉലഹന്നാൻ) രക്തസാക്ഷിയായ കുറ്റിക്കൽ കുഞ്ഞപ്പൻ, വലംകൈയ്യുടെ ചൂണ്ടുവിരൽ നഷ്ടപ്പെട്ട വടക്കേക്കര കുഞ്ഞച്ചൻ (വി.റ്റി. ചെറിയാൻ പടിഞ്ഞാറെ വടക്കേക്കര) എന്നിങ്ങനെ നൈനാനും പുന്നൂസും മാധവനുമെല്ലാം ചേർന്ന് ഒരു സമരം. നിയമലംഘന പ്രസ്ഥാനങ്ങളുടെ ഒരു തുടർച്ച.

നവീകരിച്ച ക്രിമിനൽ നിയമഭേദഗതി വിളംബര പ്രകാരമുള്ള നിരോധനാജ്ഞയാണ് പുതുപ്പള്ളി നിലയ്ക്കൽ ഓർത്തഡോക്സ് പള്ളിക്ക് മുമ്പിൽ ലംഘിക്കപ്പെട്ടത്. നിലയ്ക്കൽ പള്ളിയുടെ പുറംഭിത്തിക്ക് പിന്നിൽ മറഞ്ഞിരിക്കുന്ന പട്ടാളം സമരക്കാർക്ക് നേരെ നിറയൊഴിച്ചു. പള്ളിക്ക് സമീപം വെടിയേറ്റു വീണ പടിഞ്ഞാറേ വടക്കേക്കര വി.റ്റി. ചെറിയാനെ രക്ഷിക്കാനെത്തിയ ജ്യേഷ്ഠൻ തോമസിനോടു പട്ടാളക്കാരൻ അലറി: 'അവനെ തൊട്ടാൻ നിന്നെയും വെടിവെയ്ക്കും'! മാവേലിൽ കൊച്ചിന്റെ സ്മരണ ലേഖനത്തിലുണ്ട്. 'വണ്ടിയിലേക്ക് വലിച്ചെറിയപ്പെട്ട താനും കുഞ്ഞപ്പനും മരിച്ചുവെന്ന് 'പട്ടാളം പറയുന്നത് കേട്ടു. പക്ഷെ കുഞ്ഞപ്പനാണ് മരിച്ചത്. മാസങ്ങളോളം കോട്ടയം ജില്ലാ ആശുപത്രിയിൽ ചികിത്സയിലായിരുന്ന ഇവർക്ക് ഭക്ഷണം നൽകാൻ നടന്ന് പോയ വലിയമ്മമാരെയും ആവേശപൂർവ്വമല്ലാതെ സ്മരിക്കാനാവില്ല. നെയ്യാറ്റിൻകര, പുതുപ്പള്ളി വെടിവെയ്പുകൾ സർ സി.പി. യ്ക്കെതിരായ കുറ്റപത്രങ്ങളായിരുന്നു.

നിവർത്തനപ്രക്ഷോഭകാലം മുതൽ സ്വാതന്ത്ര്യലബ്ധി വരെ തിരുവിതാംകൂറിൽ നടന്ന ജനകീയ സമരങ്ങളിൽ പങ്കാളികളായിരുന്നവരുടെ പിന്മുറക്കാരാണെന്നത് നമ്മെ ചിലത് ഓർമ്മപ്പെടുത്തുന്നുണ്ട്. സ്വാതന്ത്ര്യത്തിന്റെ സമരമുഖങ്ങളിൽ സഭാംഗങ്ങളുടെ ഈ സജീവ പങ്കാളിത്തം ചരിത്രത്തിന്റെ പുനർവായനയ്ക്ക് പൊതു സമൂഹത്തെ നിർബന്ധിക്കുന്നതാണ്. മലങ്കര നസ്രാണികളുടെ ചോരയിൽ കുതിർന്ന ഒരു ഞായർ ഭാരതത്തിന്റെ വിമോചന സമര ചരിത്രത്തിലൂടെ എന്നത് നമ്മെ ഉണർത്താൻ പോന്നതാണ്. അധിനിവേശത്തിന്റെ ആദ്ധ്യാത്മിക മാതൃകകളോട് നിരന്തരം പോരാടുന്ന ഈ വീര്യം നമ്മുടെ പൈതൃകമാണ്. വൈദേശിക മേല്ക്കോയ്മയ്ക്കെതിരെ ഭാരതത്തിൽ ഉടലെടുത്ത ആദ്യ പ്രതിരോധമാണ് 1653 ലെ കൂനൻ കുരിശ് സത്യം. (സത്യത്തോട് സന്ധിയുള്ളവരാകുക എന്നതാണ് പ്രധാനം. സത്യം നമ്മെ സ്വതന്ത്രരാക്കും എന്നത് വെറുംവാക്കല്ല. അടിമത്വത്തിൽ അറപ്പുള്ളവർക്ക് മാത്രമാണ് ഉണർവ്വുണ്ടാകുക. ടിപ്പുവിനെ നേരിടുന്ന കുന്നംകുളം നസ്രാണികളും പൊൻകുരിശ് നാടുകടത്താൻ അനുവദിക്കാതിരുന്ന പുതുപ്പള്ളി നസ്രാണികളും പ്രകടിപ്പിക്കുന്നത് ഒരേ ജനിതക സ്വഭാവമാണ്. ഇത് തീർച്ചയായും ഒരു പ്രതീകമാണ്; ഒരു പ്രചോദനവുമാണ്.

സ്വാതന്ത്ര്യത്തെ ഹനിക്കുന്ന സർപ്പത്തോടുള്ള സമരം. അത് ആയുഷ്പര്യന്തമുള്ള ഒരു തുടർപോരാട്ടമാണ്. തിന്മയോടുള്ള സമരമാണ് ആത്മീയതയുടെ കാതൽ! അത് തിന്മയുടെ ഏത് ഭാവങ്ങളോടുമുള്ള എതിരിടലാണ്. നിശ്ചയമായും അടിമത്തത്തിനെതിരായ എല്ലാ പോരാട്ടവും ഒരു ആത്മീയ പ്രവർത്തനമാണ്. അതുകൊണ്ട് തന്നെ ഇത് ആദരിക്കപ്പെടേണ്ടതാണ്. ഹൃദയത്തിന്റെ ഓർമ്മയാണ് കൃതജ്ഞത എന്നത് മറക്കരുത്.

**സഖേർ**

ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്



# വിശുദ്ധ ചുംബനം (കൈമുത്ത്)

### ആമുഖം

നമ്മുടെ സഭയുടെ ആരാധനാപാരമ്പര്യത്തിൽ വി. കുർബാനാനന്തരം കാർമികൻ വി. മദ്ബഹായുടെ പടിഞ്ഞാറേനടയിൽ വന്നു നിൽക്കുന്നു. വിശ്വാസികൾ ഓരോരുത്തരായി വന്ന് കാർമികന്റെ കൈമുത്തി പിരിഞ്ഞുപോകുന്നു. കാണിക്ക അർപ്പിക്കാനുള്ള സന്ദർഭമായും ഇത് ഉപയോഗിക്കുന്നു. കാർമികൻ മേൽപട്ടക്കാരനെങ്കിൽ സ്ലീബായാവും മുത്തുക. ഇന്ത്യയിൽ (മലങ്കരയിൽ) പഴയകാലത്ത് അംശവസ്ത്രത്തിന്റെ ഭാഗമായ കയ്യുറയെടുത്ത് കയ്യിൽ പിടിച്ചുകൊണ്ടാണ് ചില പട്ടക്കാർ കൈമുത്തിച്ചിരുന്നത്. അടുത്ത കാലത്തായി അതിനുപകരം സ്ലീബാ കയ്യിൽ പടിച്ചുകൊണ്ട് കൈമുത്തിക്കുന്ന പതിവുവന്നു. എന്നാൽ ഇപ്പോൾ നമ്മുടെ വൈദികരിൽ ചിലർക്ക്, പ്രത്യേകിച്ചും യുവ വൈദികർക്ക് കുരിശുമുത്തിക്കുകയാണോ, കൈമുത്തിക്കുകയാണോ എന്ന് വേണ്ടത്ര നിശ്ചയമില്ല എന്നുതോന്നുന്നു. ഉദാഹരണമായി വി. കുർബാനാനന്തരമുള്ള പ്രസ്താവനയിൽ കൈമുത്തിക്കുകഎന്നതിനു പകരം കുരിശുമുത്തിക്കുക എന്നാക്കിയിരിക്കുന്നു. കൈമുത്തിക്കുന്നെങ്കിൽ തന്നെ കൈ തലയിൽ വച്ച് അനുഗ്രഹിക്കും വിധമാണ് ആ കർമ്മം നടത്തുന്നത്. പകരം, കുരിശ് മുത്തിക്കുകയാണെങ്കിൽ അതിന് വേണ്ടവിധം കുരിശു പിടിക്കുകയല്ല. കുരിശ് അവരുടെ തലയിൽ വച്ചു അനുഗ്രഹിക്കും വിധമാണ് ആ കർമ്മം നിർവഹിക്കുന്നത്. മേൽപട്ടക്കാർ പോലും ഇങ്ങനെ ചെയ്തു കാണുന്നു.

### വിശുദ്ധ ചുംബനം പുതിയ നിയമത്തിൽ

പരിശുദ്ധനായ പൗലോസ് അപ്പൊസ്തോലന്റെ പ്രബോധനം ശ്രദ്ധിക്കാം, "വി. ചുംബനം കൊണ്ട് അന്യോന്യം വന്ദനം ചെയ്‌വിൻ, വിശുദ്ധന്മാർ എല്ലാവരും നിങ്ങൾക്കു വന്ദനം ചൊല്ലുന്നു" (2കൊരിന്ത്യർ 13:12, 13= 1കൊരിന്ത്യർ16 : 19,20). എന്ന് പരിശുദ്ധ പൗലോസ് അപ്പൊസ്തോലൻ എഴുതുമ്പോൾ വി. കുർബാനയിലെ അനുഷ്ഠാനമാണ് പ്രധാനമായും അദ്ദേഹം സൂചിപ്പിക്കുന്നത്. കരചുംബനം അല്ലെങ്കിൽ കൈമുത്തു ൾപ്പെടെ സഭയുടെ എല്ലാ കർമ്മങ്ങളും ആരാധനാനുഷ്ഠാനങ്ങളോ ആരാധനയിൽ നിന്ന് ഉത്ഭവിച്ചു വന്ന സാമൂഹിക ആചാരങ്ങളോ ആകുന്നു. ചുംബനം സഹജവും സാധാരണവുമായ സ്നേഹ പ്രകടനമാണ്. എന്നാൽ ആരാധനയിൽ അത് വിശുദ്ധവും, ദിവ്യവുമായ ചുംബനമത്രെ. ഈ ആചാരം പള്ളിക്കുള്ളിലായിരുന്നാലും പള്ളിയ്ക്ക് വെളിയിൽ ആയിരുന്നാലും വിശു

ദ്ധവും ദിവ്യവുമായ ഉയർന്ന തലത്തിൽ തന്നെ കാണണം, നിലനിൽക്കണം.

**വിശുദ്ധചുംബനം ആരാധനയിൽ**

വി. കുർബാനയിൽ വിശ്വാസപ്രമാണവും രഹസ്യപ്രാർത്ഥനയും കഴിഞ്ഞ് പദവിയിൽ കയറി നിന്നുകൊണ്ട് കാർമ്മികൻ സമാധാന പ്രാർത്ഥന ചൊല്ലുന്നു: "സകലത്തിന്റെയും ഉടയവനായ ദൈവമെ, നിഷ്കപടമായ സ്നേഹ ബന്ധത്താൽ (സ്നേഹ പാശത്താൽ) ഐക്യപ്പെട്ടുകൊണ്ട് (ഒന്നായി വന്ന്) പരിശുദ്ധവും ദിവ്യവുമായ ചുംബനത്താൽ പരസ്പരം സമാധാനം നൽകുവാൻ തക്കവണ്ണം അയോഗ്യരായ ഞങ്ങളെ ഈ രക്ഷയ്ക്ക് യോഗ്യരാക്കി തീർക്കണമെ" (പരിശുദ്ധ യാക്കോബിന്റെ ക്രമം). ഇതിന് ശേഷം രഹസ്യങ്ങളിൽ നിന്ന് ചൈതന്യം ആവാഹിച്ചു ജനങ്ങളിലേക്ക് പകർന്നുകൊണ്ട് നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ എന്ന് കാർമ്മികൻ ആശംസിക്കുന്നു. തുടർന്നു കാർമ്മികനിൽ നിന്ന് സമാധാനം സ്വീകരിച്ച് ശുശ്രൂഷകൻ (ശെമ്മാശൻ) വിശ്വാസികൾക്കുകൈമാറുന്നു. വിശ്വാസികൾ അന്യോന്യം വണങ്ങി കരംഗ്രഹിച്ച് സമാധാനം നൽകുന്നു. ശുശ്രൂഷകരും വിശ്വാസികളും പട്ടക്കാരുടെ കൈമുത്തുന്നു. മേൽപട്ടക്കാർ സന്നിഹിതരെങ്കിൽ അവർ അന്യോന്യം കരംഗ്രഹിച്ചു സമാധാനം നൽകും; പട്ടക്കാരും ശുശ്രൂഷകരും ഓരോരുത്തരായി വന്നു മേൽപട്ടക്കാരന്റെ സ്ലീബായും, കരവും ചുംബിക്കുന്നു. (ഇന്ത്യയിൽ സ്ലീബാ മാത്രം മുത്തിപോകുന്നതായി കാണുന്നു).

വി. ചുംബനത്തിന്റെയും കരചുംബനത്തിന്റെയും ആന്തരാർത്ഥം ഒന്നുതന്നെ. യേശുക്രിസ്തുവിൽ ദൈവമക്കൾ പങ്കിടുന്ന അന്യോന്യതയും പാരസ്പര്യവുമാണ് ഈ അനുഷ്ഠാനത്തിന്റെ പൊരുൾ. എന്നാൽ ഇതു മൂന്നുരീതിയിൽ പ്രകാശിപ്പിക്കപ്പെടുന്നു; അന്യോന്യം ചുംബിച്ചും, കരം ചുംബിച്ചും, കരം ഗ്രഹിച്ചും ഓരോരുത്തരും അവരവരുടെ നിലയനുസരിച്ച് സമാധാനം നൽകുന്നു, സ്വീകരിക്കുന്നു. സമരായവർ അന്യോന്യം ആശ്ലേഷിച്ചും, കരം ഗ്രഹിച്ചും സമാധാനം പങ്കിടുമ്പോൾ ഗുരുസ്ഥാനീയരുടെ കരം ചുംബിച്ച് മറ്റുള്ളവർ സമാധാനം പങ്കിടുന്നു.

**കരചുംബനം മറ്റുസഭകളിൽ**

ബൈസന്റയിൻ പാരമ്പര്യത്തിലുള്ള കിഴക്കൻ സഭകളിൽ വി. കുർബാന മദ്ധ്യേ വൈദികഗണത്തിൽപ്പെട്ടവർ മാത്രം അന്യോന്യം വിശുദ്ധചുംബനം നൽകുന്നു. എന്നാൽ വി. കുർബാനാനന്തരം വിശുദ്ധ മദ്ബഹായുടെ പടിഞ്ഞാറേ നടയിൽ കാർമ്മികൻ രണ്ടുകൈകൾകൊണ്ടും വിശുദ്ധ കുരിശുപിടിച്ചുകൊണ്ടു നിൽക്കും. വിശ്വാസികൾ ഓരോരുത്തരായി വന്ന് കുരിശുമുത്തി കാർമ്മികന്റെ കരം മുത്തി പിരിഞ്ഞുപോകുന്നു. സുറിയാനി ആരാധനയിൽ ഉയിർപ്പുപെരുന്നാൾദിവസം ഉയിർപ്പിന്റെ ശുശ്രൂഷകഴിഞ്ഞ് വി. മദ്ബഹായിലുള്ളവർ വിശുദ്ധ കുരിശുമുത്തി കാർമ്മികന്റെ കരംമുത്തി സമാധാനം കൊടുത്തശേഷം അന്യോന്യം ഓരോരുത്തരുടേയും നിലയനുസരിച്ച് സമാധാനം നൽകുന്നു. തുടർന്ന് കുരിശ് മദ്ബഹായുടെ വാതിലിൽ വക്കുന്നു. ജനം കുരിശുമുത്തി അന്യോന്യം സമാധാനം നൽകുന്നു. എന്നാൽ സൗകര്യാർത്ഥം കുർബാനാനന്തരമാണ് വിശ്വാസികൾ ഈ കർമ്മം നിർവഹിക്കുന്നത്. ഏതാണ്ട് ഇതിന് സമാനമാണ് ബൈസന്റയിൻ സഭകളിൽ വി. കുർബാന കഴിഞ്ഞ് നടത്തുന്ന കുരിശുമുത്തും കൈമുത്തും.

ഇവിടെ ശ്രദ്ധേയമായ ഒരു കാര്യമുണ്ട്. കുർബാനാനുഷ്ഠാനം എപ്പോഴായാലും അത് ഉയിർപ്പുകുർബാനയുടെ വീണ്ടും വീണ്ടുമുള്ള ആവിഷ്ക്കാരവും അനുഭവവുമാണ്. ഇക്കാരണത്താൽ ബൈസന്റയിൻ പാരമ്പര്യത്തിലെന്നപോലെ കുരിശുമുത്തിയും കൈമുത്തിയും പിരിഞ്ഞുപോകുന്ന പാരമ്പര്യമാണ് നമ്മുടെ സഭയിലും നിലനിർത്തേണ്ടത്. ഇപ്പോൾതന്നെ മേൽപ്പട്ടക്കാരൻ കുരിശുപിടിച്ചുകൊണ്ട് കൈമുത്തിക്കുന്നുണ്ടല്ലൊ. സഭാപാരമ്പര്യത്തിനനുസരണമായി ഇത് ശരിപ്പെടുത്താൻ ശ്രദ്ധിക്കണം എന്നത് മറ്റൊരു കാര്യം.

**കരചുംബനം ആരാധനേതര സന്ദർഭത്തിൽ**

നമ്മുടെ സഭയിൽ ആരാധനയുടെ സന്ദർഭത്തിലല്ലാതെ പട്ടക്കാരുടെ കൈമുത്തുന്ന പതിവ് സാധാരണമല്ല. എന്നാൽ മേൽപട്ടക്കാരുടെ കൈമുത്തുന്ന പതിവുണ്ട്. ബൈസന്റയിൻ പാരമ്പര്യത്തിൽ വിശ്വാസികൾ പട്ടക്കാരുടെയും മേൽപട്ടക്കാരുടെയും കരം ചുംബിക്കുന്നു. വലതുകൈ ഇടതുകയ്യുടെ മുകളിൽ നിവർത്തി വച്ചു "പിതാവേ" എന്ന് പട്ടക്കാരനോടും "നാഥാ" എന്ന് മേൽപട്ടക്കാരോടും "അനുഗ്രഹിക്കേണമേ" എന്ന് വിളിച്ചപേക്ഷിക്കുന്നു. പട്ടക്കാരൻ / മേൽപട്ടക്കാരൻ കൈകുമ്പിളിനുനേരേ കുരിശുവരക്കുന്നു. വിശ്വാസി കരം ഗ്രഹിച്ച് ചുംബിച്ച് അനുഗ്രഹം പ്രാപിക്കുന്നു.

**സന്യാസപാരമ്പര്യത്തിൽ**

സന്യാസാശ്രമപിതാവിന് ഒരു മേല്പട്ടക്കാരനടുത്തസ്ഥാനം ആശ്രമത്തിലുണ്ട്. സന്യാസികൾ പിതാവിന്റെ കരം ചുംബിക്കുന്നു. അതേപോലെ തന്നെ സന്യാസിനീ മഠാംഗങ്ങൾ മഠാധിപയായ അമ്മയുടെയും കരം ചുംബിക്കുന്നു. വ്രതപ്രതിജ്ഞാകർമ്മം കഴിഞ്ഞ് സന്യാസസഹോദരൻ കുരിശുവഹിച്ചുകൊണ്ട് അഴിക്കകത്ത് പടിഞ്ഞാറോട്ടു തിരിഞ്ഞ് നിൽക്കുന്നു. സന്യാസസഹോദരരും വിശ്വാസികളും അദ്ദേഹത്തിന്റെ കൈമുത്തുന്നു. ഇതേപോലെ തന്നെ വ്രതപ്രതിജ്ഞാശുശ്രൂഷക്കുശേഷം മഠാംഗങ്ങളും സ്ത്രീകളും സന്യാസസഹോദരിയുടേയും കരം ചുംബിക്കുന്നു. ബൈസന്റയിൻ സഭാപാരമ്പര്യത്തിൽ രണ്ടുസന്യാസിനീ മഠങ്ങളുടെ അധിപകളായ അമ്മമാർ പരസ്പരം ആശ്ലേഷിച്ച് ചുംബിച്ച് അന്യോന്യം കരംഗ്രഹിച്ച് കൈമുത്തുന്നത് കണ്ടിട്ടുണ്ട്.

ഇവയെല്ലാം തന്നെ വിശുദ്ധ കുർബാനയിലെ വിശുദ്ധ ചുംബനം എന്ന ശ്രേഷ്ഠമായ അനുഷ്ഠാനം സാധാരണ ജീവിതത്തിൽ ആവിഷ്ക്കരിക്കുന്ന സന്ദർഭങ്ങളായി നാം തിരിച്ചറിയുന്നു. ആരാധനാജീവിത്തെ ലോകജീവിതത്തോടും ലോകജീവിതത്തെ ആരാധനാജീവിതത്തോടും ചേർത്തിണക്കുമ്പോഴാണല്ലോ ജീവിതം സമഗ്രവും സമ്പൂർണ്ണവുമാവുക.

**ശരിയായ സഭാ പാരമ്പര്യം**

യഥാർത്ഥ സഭാ പാരമ്പര്യം എന്താണ്? കൈമുത്തിക്കുകയാണോ; സ്ലീബാ മുത്തിക്കുകയാണോ?; കൈ തലയിൽ വച്ച് അനുഗ്രഹിക്കുകയാണോ; സ്ലീബാ തലയിൽ വച്ച് അനുഗ്രഹിക്കുകയാണോ? പ്രായമുള്ള വൈദികർക്കും വിശ്വാസികൾക്കും ശരി ഉത്തരമറിയാം. കൈമുത്തുക തന്നെയാണ് സഭാപാരമ്പര്യം. യഥാർത്ഥത്തിൽ വി. കുർബാനയിലെ അനാഫോറയുടെ ആദ്യം നടത്തുന്ന സമാധാനപ്രാർത്ഥന, സമാധാനവന്ദനം, വി. ചുംബനം, കരചുംബനം, കരഗ്രഹണം എന്നിവയുടെ

തുടർച്ചയും പൂരണവുമാണ് വി. കുർബാനക്ക് ഒടുവിലുള്ള കൈമുത്ത് അഥവാ കരചുംബനം. വി. കുർബാനയുടെ ആരംഭത്തിൽ നടന്ന വി. ചുംബനം എന്ന കർമ്മത്തിലൂടെ ദൈവമക്കൾക്ക് അവരുടെ ഇടയനുമായി വ്യക്തിപരമായി നേരിട്ട് സമാധാനം നൽകാൻ കഴിഞ്ഞിട്ടില്ല. ഇപ്പോൾ അതിന് അവസരമുണ്ടാവുന്നു. ഇടയനും ആടുകളും തമ്മിലും, കാർമ്മികനും ആരാധകരും തമ്മിലുമുള്ള അഭിവദനവും അഭിവന്ദനവും, ഇവിടെ നടക്കുന്നു. ഇത് ഇരുകൂട്ടർക്കും ഒരു പ്രധാനപ്പെട്ട അനുഭവം തന്നെയാണ്. ഇക്കാരണത്താൽ പള്ളിയിൽ എത്തുന്ന സാധാരണ ഭക്തർ കൈമുത്ത് ഒഴിവാക്കുകയില്ല. അങ്ങനെ വരുന്നത് അനുഗ്രഹക്കുറവായോ ഇടയനുമായുള്ള ബന്ധം മുറിഞ്ഞുപോകുന്നതിനു തുല്യമായോ അവർ കണക്കാക്കുന്നു.

ആദ്ധ്യാത്മികതയിലെ കപടരൂപങ്ങളുടെ പരിസരവും, സ്വാവബോധത്തിൽ ഉരുണ്ടുകൂടുന്ന ചാഞ്ചല്യം കൊണ്ടുണ്ടാകുന്ന സന്ദേഹവും, നവീകരണ സഭകളുടെ സ്വാധീനത്തിൽ വന്ന മനോഭാവവും വൈദീകരിൽ ഉണ്ടാക്കിയ പ്രതിസന്ധിയാണ് കൈമുത്തിനുവന്ന മൂല്യശോഷണത്തിന് കാരണം. അനുഭവവും, അധ്യാപനവും കൊണ്ട് കർമ്മത്തെ മൂല്യത്തിലുറപ്പിക്കാനുള്ള ധർമ്മം ഏറ്റെടുത്തിട്ടുള്ള ഗുരുജനങ്ങളാണ് ആചാര്യരും വൈദികരും. അവർ ഇത് നിറവേറ്റാൻ സ്വയം സജ്ജരാവണം.

**ഉപസംഹാരം**

രാജ-പ്രഭുവാഴ്ചയുടെ കാലത്ത് പ്രജകളും അടിമകളും അടങ്ങുന്ന കീഴാളർ മേലാളരുടെ കൈമുത്തുന്നരീതി ഉണ്ടായിരുന്നിരിക്കാം. പുരുഷന്മാർ സ്ത്രീകളുടെ കൈമുത്തുന്ന സാമൂഹ്യ ആചാരവും ചില സംസ്കാരങ്ങളിൽ കാണാം. ഇതിൽ നിന്ന് വ്യത്യസ്തമാണ് ക്രിസ്തീയ പാരമ്പര്യത്തിലെ കരചുംബനം. ഇതിനു പല മാനങ്ങൾ നമുക്കു കാണാൻ കഴിയും. ഒന്ന്, മുകളിൽ വിവരിച്ചതുപോലെ വൈദികരും ദൈവമക്കളും തമ്മിലുള്ള ആഴമായ ബന്ധത്തിന്റെ നിദർശനമാണ് കരചുംബനം. രണ്ട്, വിശുദ്ധ കുർബാനയർപ്പിച്ച് കർത്താവിന്റെ തിരുരക്തശരീരങ്ങൾ വിളമ്പി തന്ന കാർമികന്റെ ചൈതന്യം നിറഞ്ഞ കരംമുത്തി അനുഗ്രഹം പ്രാപിക്കുകയാണ് വിശ്വാസികൾ. മൂന്ന്, വി. കുർബാനയിൽ പടിഞ്ഞാറോട്ട് കൂടെക്കൂടെ തിരിഞ്ഞ് (ഒൻപത് തവണ) സമാധാന വന്ദനം ചൊല്ലി സമാധാനമുദ്രകാട്ടി അനുഗ്രഹിക്കുന്ന അഭിഷിക്തന്റെ കൈമുത്തി ചൈതന്യം തൊട്ട് സ്വീകരിക്കുകയാണ് ഭക്തജനങ്ങൾ. നാല്, ഗുരുസ്ഥാനീയനായ വൈദികനോടുള്ള വന്ദനവും, വിധേയത്വവും പ്രകാശിപ്പിക്കുന്നതിലുള്ള സന്തോഷവും ഈ കർമ്മത്തിൽ അടങ്ങിയിരിക്കുന്നു. ■

**മൂന്നാം ഓർമ്മ, 13-09-2011**

**വന്ദ്യ. വെരി. റവ. പി.സി. യോഹന്നാൻ റമ്പാൻ**

**12, 13 തീയതികളിൽ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ**

*കുടുംബാംഗം*

**4th Death Anniversary**
**12-8-2011**

*In Loving Memory of*
**KURUVILLA MATHEN**
**(Pappachy)**
**Madathanil, Malam, Kottayam**
***By Sorrowing Family***




ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

# "Beautiful are you O Holy Church"

## പള്ളിക്കൂദാശാ ക്രമത്തിന് ഹൃദ്യമായ ഒരു വ്യാഖ്യാനം

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള പള്ളി കൂദാശക്രമത്തെക്കുറിച്ച് നാഗ്പൂർ സെമിനാരി വൈസ് പ്രിൻസിപ്പാൾ ഫാ. നൈനാൻ കെ. ജോർജ്ജ് നടത്തിയ സമഗ്രമായ ഗവേഷണ പഠനമാണ് Beautiful are you O Holy Church (പരിപാവന സഭയേ സുരഭഗതയേ....) എന്നകൃതി. നാല് അദ്ധ്യായങ്ങളിലായി പള്ളി കൂദാശക്രമത്തിന്റെ ചരിത്രം, പാഠവ്യാഖ്യാനം, വേദശാസ്ത്രം, അനുഷ്ഠാനം എന്നിവ വിശദമായി ഈ ഇംഗ്ലീഷ് കൃതിയിൽ വിവരിച്ചിരിക്കുന്നു.

ദൈവിക ശുശ്രൂഷകൾക്കായുള്ള സ്ഥലം അഭിഷേക തൈലത്താൽ ശുദ്ധീകരിക്കപ്പെടുന്ന പാരമ്പര്യം പഴയനിയമകാലത്തുള്ളതാണ്. ഇതിൽ പങ്കുചേരുന്നവരും ശുദ്ധീകരിക്കപ്പെടുന്നു. ക്രിസ്തുവിന്റെ ശരീരമായ സഭ ദൈവത്തിന്റെ മന്ദിരമാണ്. വിശുദ്ധ മാമോദീസായിലൂടെ സഭയിലെ അംഗങ്ങൾ ദൈവഭവനമായി മുദ്രയിടപ്പെടുന്നു. പള്ളികൂദാശയിൽ ത്രോണോസ്, മദ്ബഹ, ഹൈക്കാല എന്നിവയുടെ കൂദാശയും ഉൾക്കൊള്ളുന്നു. ആരാധന ക്രമത്തിൽ ആദ്യന്തം പരിശുദ്ധാത്മാവ് ഇറങ്ങി ശുദ്ധീകരിക്കുന്നതിന്റെ പഴയ-പുതിയ നിയമ സൂചനകളിലൂടെയാണ് പ്രാർത്ഥനകളും ഗാനങ്ങളും ആവിഷ്ക്കരിക്കുന്നത്. ഈ പ്രാർത്ഥനകളിലെ ആദ്ധ്യാത്മിക സത്ത വിവിധ പ്രതിമാനങ്ങളിലൂടെ അവതരിപ്പിക്കുന്നതിനാൽ സംവേദനത്വം ദുർഗ്രഹമാണ്. അതിനാലാണ് ആരാധന ക്രമത്തിലെ ഭാഷയും വേദവും പൊരുൾ തിരിക്കേണ്ടതായി വരുന്നത്. വിശ്വാസികൾക്ക് ആരാധന അനുഭവമാക്കി തീർക്കുവാൻ ഇത്തരം പാഠവ്യാഖ്യാനങ്ങളും വിശകലനങ്ങളും സഹായകരമാകും.

ക്രിസ്തുവിന്റെ ശരീരമായ സഭ വിവിധ വിഭാഗങ്ങളായി തിരിഞ്ഞ് പരസ്പരം മത്സരിക്കുകയും പോർവിളി നടത്തുകയും ചെയ്യുന്ന പശ്ചാത്തലത്തിൽ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ ഒരു സഭ യാഥാർത്ഥ്യമാക്കുവാൻ കഴിയണമെന്ന് ഫാ. നൈനാൻ കെ. ജോർജ്ജ് ആഗ്രഹിക്കുന്നു.

'സുറിയാനി പാരമ്പര്യത്തിൽ മാമോദീസാ സ്വീകരിക്കുന്ന പൈതലിനും കൂദാശ ചെയ്യുന്ന പള്ളിക്കും മൂറോൻ അഭിഷേകം ചെയ്യുന്നു. മനുഷ്യ ശരീരവും ദൈവാലയവും മൂറോനാൽ അഭിഷേകം ചെയ്യപ്പെടുന്നത് ദൈവത്തിന്റെ ശരീരം എന്ന യർത്ഥത്തിലാണ്. സഭയുടെ അടിസ്ഥാനം ഭൗതികഘടനകൾ എന്നതിന്റെ അപനിർമ്മിതിയാണിത്. പരിശുദ്ധാത്മാവിന്റെ ഫലങ്ങളുടെ സുഗന്ധമായി തീരുവാൻ സഭയ്ക്കും വിശ്വാസികൾക്കും കഴിയണം... സഭാശാസ്ത്രപരമായ എന്തെങ്കിലും അടിസ്ഥാനത്തിലല്ല സഭകൾ വിഭജിതമായത്. സഭാഭിന്നിപ്പ് അധികാരവും ആധിപത്യവും കേന്ദ്രീകരിച്ചുണ്ടായതാണ്. അഖില ലോക സഭാ കൗൺസിൽ നിരവധി ഉഭയകക്ഷി സമ്മതരേഖകൾ പ്രസിദ്ധീകരിച്ചെങ്കിലും സഭാ യോജിപ്പ് അനന്തമായി നീളുന്നു. ക്രിയാത്മകമായ ഐക്യം എങ്ങും കണ്ടെത്തുവാൻ കഴിയുന്നില്ല..."

Beautiful are you O Holy Church, Fr. Ninan K. George, CSS, Thiruvalla, Page 100, Rs. 80/- ■

സ്ത്രൈണം

രോഹിണി വർഗീസ്, തിരുവല്ല

# ഉടമ്പടിയുടെ പുത്രി

"അനേകം തരുണികൾ സാമർത്ഥ്യം
കാണിച്ചിട്ടുണ്ട്;
നീയോ അവരെല്ലാവരിലും
ശ്രേഷ്ഠയായിരിക്കുന്നു." - *സദൃ. 31:29*

**ഇങ്ങനെ ആ പുരോഹിത പത്നി ഗ്രാമത്തിന് പ്രിയപ്പെട്ടവളായി... എങ്ങനെ!**

**വി.** ബൈബിളിൽ ഒരു പുരോഹിതന്റെ ഭാര്യയായി പ്രത്യക്ഷപ്പെടുന്നത് (ലൂക്കോ. 1) ഒരു പക്ഷെ സഖറിയാ പുരോഹിതന്റെ ഭാര്യയായ എലിസബത്ത് മാത്രമാണ്. ഒരു കുടുംബനായിക എന്ന നിലയിൽ ദൈവവചനം പ്രമാണിക്കുവാൻ എലിസബത്ത് മുൻകൈയെടുത്തു എന്നു വേണം കരുതാൻ. വി. മറിയത്തോടുള്ള തന്റെ പെരുമാറ്റം മഹനീയമായിരുന്നു. വാക്കുകളാൽ ധൈര്യം കൊടുക്കുകയും, ദൈവമാതാവെന്ന് ഏറ്റുപറയുകയും, മൂന്നുമാസം സ്വന്തവീട്ടിൽ കൈക്കൊള്ളുകയും ചെയ്ത സാക്ഷാൽ 'ബസ്ക്യോമോ' (സുറിയാനി-ഉടമ്പടിയുടെ പുത്രി). അവളുടെ സ്വഭാവ മഹിമയിൽ കരുണ കാട്ടിയ ദൈവം സ്ത്രീകളിൽ നിന്നും ജന്മം കൊണ്ടവരിൽ ഏറ്റവും വലിയവൻ എന്ന് യേശു സാക്ഷ്യപ്പെടുത്തിയ (മത്തായി 11:11) യോഹന്നാൻ സ്നാപകനെ പുത്രനായി നൽകി-അനുഗ്രഹിക്കുന്നുണ്ട്.

പഴയകാലങ്ങളിൽ വൈദികരോടൊപ്പം അവരുടെ സഹധർമ്മിണിമാർക്കും ഇടവക പ്രവർത്തനങ്ങളിൽ പങ്കാളികളാകുവാൻ സമയവും അവസരവും ലഭിച്ചിരുന്നു. അവരും ജനത്തിന്റെ ആദരവ് നേടുകയും ചെയ്തിരുന്നു. ഇന്ന് കാലം മാറി, കുടുംബവും സ്വന്തം ഉദ്യോഗവും മക്കളുടെ പഠിപ്പും ഒക്കെയായി ഒന്നിനും സമയം തികയാത്ത ചുറ്റുപാടിൽ 'ഉടമ്പടിയുടെ പുത്രി' എന്നവാക്കുതന്നെ അർത്ഥശൂന്യമായിത്തീരുന്നത് വളരെ സ്വാഭാവികം മാത്രം.

എലിസബത്ത് സഖറിയായുടെ ഗണത്തിൽ ഉൾപ്പെടുത്താവുന്ന വളരെ വ്യത്യസ്തയായ ഒരു ബസ്ക്യാമ്മ എന്റെ മനസിൽ തെളിമയോടെ കടന്നു വരുന്നു...

അന്നൊക്കെ വൈദികരുടെ ജീവിതം വളരെ ലളിതമായിരുന്നു. അവരുടെ തുഛമായ വരുമാനത്താൽ ജീവിതത്തിന്റെ രണ്ടറ്റവും കൂട്ടിമുട്ടിക്കുന്നത് ശ്രമകരം. എന്റെ ഓർമ്മയിലെ ബസ്ക്യാമ്മ ദൈവാശ്രയത്തിൽ ജീവിച്ച് സാഹചര്യങ്ങളെ ബുദ്ധിപൂർവ്വം ഉപയോഗിച്ചു വന്നു. തൊടിയിൽ പച്ചക്കറികളും പഴവർഗ്ഗങ്ങളും തൊഴുത്തിൽ പശുക്കളും കൂട്ടിൽ കോഴിയുമൊക്കെയായി അടുക്കളയിലെ കാര്യങ്ങൾ സാമാന്യം ഭംഗിയായി നടത്തി. മിതമായി ജീവിക്കുവാൻ പരിശീലനം ലഭിച്ച മക്കളെല്ലാം കുടുംബത്തിനും ഇടവകയ്ക്കും സമൂഹത്തിനും കൊള്ളാവുന്നവരായിത്തീർന്നു. ബന്ധുക്കളുടെ പല കുട്ടികളെയും സ്വന്തം മക്കളോടൊപ്പം അച്ചനും, കൊച്ചമ്മയും ശ്രദ്ധയോടെ കൂടെ നിർത്തി വളർത്തി, പഠിപ്പിച്ചു, ചെറിയ സമ്പാദ്യങ്ങൾ സ്വരുക്കൂട്ടി പാവപ്പെട്ട പെൺകുട്ടികൾക്ക് വിവാഹ വസ്ത്രം വാങ്ങിക്കൊടുക്കുക, ഗ്രാമത്തിൽ പ്രസവം അടുത്തിരിക്കുന്ന സ്ത്രീകൾക്ക് പഴയ തുണികൾ ശേഖരിച്ചെത്തിക്കുക, ചെറിയ രോഗങ്ങൾക്ക് ഒറ്റമൂലി നൽകുക, അച്ചന്റെ പിൻബലത്തോടെ ചെറിയതോതിൽ കൗൺസിലിങ്ങ് നടത്തുക, പ്രശ്നങ്ങൾ അഭിമുഖീകരിക്കുന്ന ബന്ധുമിത്രാദികൾക്കും, നാട്ടുകാർക്കും വേണ്ടി മൂന്നും അഞ്ചും, പത്തും ദിവസങ്ങളിൽ അനന്തമായ ഉപവാസ പ്രാർത്ഥനകൾ അനുഷ്ഠിക്കുക, അച്ചനുവേണ്ട ശുശ്രൂഷകൾ കൃത്യമായി നടത്തുക. വി. കുർബാന ഒരിക്കലും മുടക്കാതെ നോക്കുക. എല്ലാം കൊച്ചമ്മയുടെ ജീവിതത്തിലെ ഏതാനും ചിട്ടകൾ മാത്രം.

ചില ഞായറാഴ്ചകളിൽ ആരാധന കഴിഞ്ഞ് വരുമ്പോൾ കുട്ടികളെ വീട്ടിലേക്കെത്തിച്ചിട്ട് കൊച്ചമ്മ തനിയെ ഒരു കൊച്ചുവീട്ടിലേക്കു കയറിപ്പോവുക പതിവായിരുന്നു. വളരെ നാൾ കഴിഞ്ഞാണ് മുതിർന്ന കുട്ടികൾപോലും ആ ഭവന സന്ദർശനത്തിന്റെ രഹസ്യം കണ്ടു പിടിച്ചത്. മാരകമായ കാൻസർ പിടിപെട്ടു കിടക്കുന്ന ഒരു രോഗിയുടെ ദുർഗ്ഗന്ധം വമിക്കുന്ന വ്രണങ്ങൾ കഴുകിക്കെട്ടുന്ന ജോലിയാണ് ആ കൊച്ചമ്മ സന്തോഷപൂർവ്വം ചെയ്തിരുന്നത്! പഴയ കാലത്ത് പകർച്ചവ്യാധികളാൽ മരിച്ചവരുടെ മൃതശരീരം തൊടുവാൻ പോലും ബന്ധുക്കൾ അറച്ചു നിൽക്കുമ്പോൾ, കൊച്ചമ്മ ചെന്ന് കുളിപ്പിച്ചൊരുക്കി കിടത്തുന്ന സംഭവങ്ങൾ ഇന്നും ആ ഗ്രാമവാസികൾ പറഞ്ഞ് ഗദ്ഗദകണ്ഠരാകുന്നു.

**ഉടമ്പടിയുടെ പുത്രീ, നിന്നെക്കാത്ത് വെള്ള നിലയങ്കിയുമായി സ്വർഗ്ഗകവാടത്തിൽ ദൂതന്മാർ കാത്തു നില്ക്കുന്നുണ്ടാവും...**

കുഷ്ഠരോഗികളെ ചുംബിച്ച ഫ്രാൻസിസ് അസ്സീസിയും, അവരെ ശുശ്രൂഷിച്ച് സ്വയം രോഗിയായി തീർന്ന ഫാദർ ഡാമിയനും, പാവങ്ങളുടെ അമ്മയായ മദർ തെരേസയുമൊക്കെ കൊച്ചമ്മയ്ക്കു മാതൃകയായിരുന്നോ? അറിയില്ല!

ഇന്ന് 95-ാം വയസ്സിൽ ഓർമ്മയോ ബോധമോ ഇല്ലാതെ മരണത്തോടു മല്ലടിച്ചു കിടക്കുമ്പോൾ, മക്കളോടും കൊച്ചുമക്കളോടുമൊപ്പം മത്തായി അച്ചന്റെ കൊച്ചമ്മയെ ശുശ്രൂഷിക്കുവാൻ സ്ത്രീ സമാജക്കാരും, ചെന്നിത്തല ഗ്രാമവാസികളും പ്രാർത്ഥനയോടെ തങ്ങളുടെ ഊഴം കാത്തു നില്ക്കുന്ന അപൂർവ്വത്തിൽ അപൂർവ്വമായ കാഴ്ച കണ്ടു ഞാൻ മിഴികൾ തുടയ്ക്കുന്നു. ഇവർക്കൊക്കെ കിട്ടാത്ത സ്വർഗ്ഗം എനിക്കെന്തിന്?

ഉടമ്പടിയുടെ പുത്രീ, നിന്നെക്കാത്ത് വെള്ള നിലയങ്കിയുമായി സ്വർഗ്ഗകവാടത്തിൽ ദൂതന്മാർ കാത്തു നില്ക്കുന്നുണ്ടാവും... ■

*For Favours Received*





Annamma





ഒരു വിശ്വാസി





ഒരു വിശ്വാസി

**ജനകീയം**

# അറിവ്

പട്ടിക്കുട്ടികളെ വിൽക്കാനുണ്ട് എന്ന ബോർഡ് തൂക്കിക്കൊണ്ടിരുന്ന ആൾ തന്റെ പുറകെ ആരോ പിടിച്ചു വലിക്കുന്നത് കണ്ട് തിരിഞ്ഞുനോക്കി.

ഒരു ബാലൻ പട്ടിക്കുട്ടികളെ വാങ്ങാൻ തയ്യാറായി വന്നിരിക്കുന്നു. അയാൾ വീട്ടിലെത്തി മനോഹരമായ വിവിധ കൂടുകൾ തുറന്നുകാട്ടി. സുന്ദരരൂപികളായ നായ്ക്കുട്ടികൾ പുറത്തിറങ്ങി. കുട്ടിയുടെ കണ്ണുകൾ പ്രകാശിച്ചു.

ഒരു കൂട്ടിൽ പുറത്തിറങ്ങാതെ നിൽക്കുന്ന നായ്ക്കുട്ടിയെ കണ്ട് അവൻ ശ്രദ്ധയോടെ അതിനരികിലെത്തി.

കുട്ടി നിനക്ക് അതിനെ വാങ്ങാൻ കഴിയില്ല. അതിന്റെ കാൽ ഒടിഞ്ഞതാണ്. നന്നായി നടക്കാനും കഴിയില്ല.

അവൻ ഒരു ചെറു പുഞ്ചിരിയോടെ പറഞ്ഞു ഞാൻ ഉറപ്പിച്ചുകഴിഞ്ഞു. എനിക്കിതിനെ മതി. എന്നിട്ടവൻ നിറഞ്ഞ മുഖത്തോടെ തന്റെ വലത്തുകാലിലെ ട്രൗസർ മുകളിലേക്ക് ഉയർത്തിക്കാണിച്ചു.

വില്പനക്കാരൻ ഒരു ഞെട്ടലോടെ അതു കണ്ടു. കാലിനിരുവശവും സ്റ്റീൽ ദണ്ഡുകൾ വച്ചുപിടിപ്പിച്ച് ഉറപ്പിച്ചിരിക്കുന്നു.

"അവനെ മനസ്സിലാക്കാൻ എനിക്കു കഴിയും"

The World is full of people who need some one who understand. ■

## A BLESSED & LOVING MEMORY OF OUR APPACHAN & AMMACHI



**A. C. JOSEPH**

BORN: 17.04.1908
EXPIRED: 12.08.1997
**(14TH MEMORY)**



**THANKAMMA JOSEPH**

BORN: 17.11.1915
EXPIRED: 21.05.1988
**(23RD MEMORY)**

ANANTHANAM
P.O. PAYIPAD, HARIPAD

***Inserted by:-***

**A.J. John, Leela John & Robin John**
**281/2-Gopal Niwas SHER-E-Punjab**
**Andheri East, Mumabi-93**
**Mob. 9833588116 / 9892159315**

## പാവനസ്മരണയ്ക്ക്



# അഭി. ജോസഫ് മാർ പക്കോമിയോസ്

*Inserted by:*

## ജോസഫ് മാർ പക്കോമിയോസ് മെഡിക്കൽ സെന്റർ

പിറവം ഫോൺ: 0485-2243443, 2242727

പിറവത്തേയും സമീപപ്രദേശങ്ങളിലെയും
ജനങ്ങൾക്ക് ആശ്രയമായ ചികിത്സാകേന്ദ്രം

### ഇവിടെ പ്രവർത്തിക്കുന്ന ഡോക്ടർമാരും വിഭാഗങ്ങളും

| | | |
|---|---|---|
| 1. | ഡോ. വിനോദ് രാഘവൻ MBBS, MD | ജനറൽ മെഡിസിൻ |
| 2. | ഡോ. സിബി ജോസഫ് MBBS, DCH | പീഡിയാട്രിക് വിഭാഗം |
| 3. | ഡോ. മനോജ് കുമാർ ജെ. MBBS, D Ortho, MS Ortho | ഓർത്തോപീഡിക് വിഭാഗം |
| 4. | ഡോ. വേണുഗോപാലൻ BSc., MBBS, DGO, MD | ഗൈനക്കോളജി വിഭാഗം |
| 5. | ഡോ. Miss. സജി ജോൺ MBBS, MD, DNB | ഗൈനക്കോളജി വിഭാഗം |
| 6. | ഡോ. വി.ഒ. പൗലോസ് MBBS, MS, FRCS | ജനറൽ സർജറി |
| 7. | ഡോ. റ്റി. വി. ദേവദാസ് MBBS, MS, DO | ഒഫ്ത്താൽമോളജി |
| 8. | ഡോ. ഫിലിപ്പോസ് ജോൺ MBBS, MD, DM | കാർഡിയോളജി വിഭാഗം |
| 9. | ഡോ. വി. കെ. ശ്രീലത MBBS, DLO, DLO | ഈ.എൻ.റ്റി വിഭാഗം |
| 10. | ഡോ. ബീന മാത്യു MBBS, DDVL | ത്വക്ക് രോഗം |
| 11. | ഡോ. സുജിത് ചാക്കോ MBBS, DMRD | റേഡിയോളജിസ്റ്റ് |
| 12. | ഡോ. സൗരവ് പ്രകാശ് MBBS, DA | അനസ്തേഷ്യ |
| 13. | ഡോ. പ്രദീപ് കൃഷ്ണൻ MBBS | ആർ.എം.ഒ. |
| 14. | ഡോ. ചിന്റു നാരായണൻ MBBS | ആർ.എം.ഒ. |
| 15. | കൊച്ചുത്രേസ്യ BPT | ഫിസിയോതെറാപ്പി |
| 16. | ബിന്ദു കുര്യൻ MSc | മൈക്രോബയോളജി |

**24 മണിക്കൂറും പ്രവർത്തിക്കുന്ന അത്യാഹിത വിഭാഗം, ലബോറട്ടറി, ഫാർമസി, എക്സറേ, സ്കാനിംഗ്, ആധുനിക സൗകര്യങ്ങളോടുകൂടിയ ഓപ്പറേഷൻ തീയേറ്ററുകൾ ICU ഒഫ്ത്താൽമിക തിയേറ്റർ തുടങ്ങിയ സൗകര്യങ്ങളും നിലവിലുണ്ട്, ആംബുലൻസ് - മോർച്ചറി സൗകര്യം ലഭ്യമാണ്**

ഈ ആശുപത്രിയുടെ കീഴിൽ പ്രവർത്തിക്കുന്ന PEACE Foundation School of Nursing INC യുടേയും അംഗീകാരത്തോടെ നല്ലരീതിയിൽ പ്രവർത്തിച്ചു വരുന്നു.

Breaking the Word

ഫാ. ഡോ. റെജി മാത്യു



# തിരുവചനധ്യാനം

**2011 ആഗസ്റ്റ് 14**

## കപടഭക്തരായ വഴികാട്ടികൾ

*(മർക്കോ. 12 : 38 – 44)*

യേശുവിന്റെ ഉപദേശങ്ങളിൽ ശ്രദ്ധ പിടിച്ചുപറ്റിയ ഒന്നാണ് മനുഷ്യരുടെ ആത്മീയ ജീവിതത്തിലെ പ്രവർത്തനങ്ങൾ. അവിടെയൊക്കെ യേശു തന്റെ ശ്രോതാക്കൾക്ക് പരിചയപ്പെടുത്തിയിരുന്നത് അക്കാലത്തെ മതനേതാക്കന്മാരുടെ ജീവിതരീതികളും അതിലെ പാകപ്പിഴകളുമെല്ലാം. യറുശലേം ദേവാലയത്തെ കേന്ദ്രീകരിച്ച് ജീവിച്ച സാദൂക്യരുടെ യാഗങ്ങളും ധൂപാർപ്പണങ്ങളുമെല്ലാം യേശുവിന്റെ വിമർശനം പിടിച്ചുപറ്റിയ സംഗതികളാണ്. എന്നാൽ താൻ ഏറ്റവും കൂടുതൽ കുറ്റപ്പെടുത്തിയത് ന്യായപ്രമാണത്തെ പഠിപ്പിക്കുകയും, അതിനെ വ്യാഖ്യാനിക്കുകയും ചെയ്ത അല്മായ പ്രമുഖരായ പരീശന്മാരുടെ രീതികളെയാണ്. ഇന്നത്തെ വായനയിൽ യേശു പരാമർശിക്കുന്നത് ന്യായശാസ്ത്രിമാരുടെ കപടഭക്തിയെപ്പറ്റിയാണ്. പിന്നീട് യേശുവിന്റെ ഏറ്റവും വലിയ എതിരാളികളായി തീർന്നതും ഇപ്പറഞ്ഞ പരീശന്മാരും ശാസ്ത്രിമാരും തന്നെയായിരുന്നു.

ന്യായശാസ്ത്രിമാരുടെ പ്രധാന ജോലി ന്യായപ്രമാണത്തെ പകർത്തിയെഴുതുക എന്നതായിരുന്നതിനാൽ തിരുവചനം വള്ളി പുള്ളി തെറ്റാതെ മനഃപാഠമാക്കിയവരായിരുന്നു ഇവർ. ഇതുമൂലം വിശ്വാസികൾ ഇവരെ ഗുരുസ്ഥാനീയരായിക്കാണുകയും അവരുടെ ദൈവീകജ്ഞാനം കാരണം ഒരളവുവരെ ആരാധിക്കുകയും ചെയ്തിരുന്നു. ഈ പശ്ചാത്തലത്തിൽവേണം യേശുവിന്റെ വാക്കുകൾ നാം ശ്രദ്ധിക്കുവാൻ. ഇന്നത്തെ വായനയനുസരിച്ച് ഇക്കൂട്ടരുടെ നാലുരീതികൾ അവരെ അഹംഭാവത്തിലേക്ക് നയിക്കുകയും ക്രമേണ ദൈവത്തിൽ നിന്നകറ്റുകയും ചെയ്യുന്നു. യേശുവിന്റെ ആരോപണങ്ങളിൽ ഒന്നാമത് പറയുന്നത് തങ്ങളുടെ കുപ്പായങ്ങളുടെ തിളക്കവും ആകർഷണീയതയും കൊണ്ട് ഇവർ ജനങ്ങളുടെ മുൻപിൽ ശ്രദ്ധാകേന്ദ്രമാകുവാൻ ശ്രമിക്കുന്നതാണ്. രണ്ടാമത്, ഇവർ ജനങ്ങൾ കൂടുന്നിടത്തെല്ലാം, പ്രത്യേകിച്ചും അങ്ങാടിപോലെയുള്ള പരസ്യസ്ഥലങ്ങളിൽ വന്ദനം പ്രതീക്ഷിക്കുന്നവരാണെന്നുള്ളതാണ്. ഇവരുടെ മൂന്നാമത്തെ കുറ്റം സംഘാലയങ്ങളിൽ മുഖ്യസ്ഥാനം അലങ്കരിക്കുന്നുവെന്നതും നാലാമത്തേത് വിരുന്നുശാലകളിൽ പ്രധാനസ്ഥലം കൈശപ്പെടുത്തുന്നുവെന്നതുമാണ്. പുരോഹിതവർഗ്ഗത്തിൽപ്പെട്ട സാദൂക്യർ യറുശലേം ദേവാലയത്തിലും പട്ടണത്തിലും മാത്രം അറിയപ്പെട്ടിരുന്നവരായിരുന്നെങ്കിൽ അത്മായരായിരുന്നുവെങ്കിലും പരീശന്മാരും ശാസ്ത്രിമാരും തങ്ങളുടെ വേദജ്ഞാനംകൊണ്ട് മുഖ്യസ്ഥാനം ലഭിയ്ക്കുന്നവരും പ്രസംഗ പരിപാടികൾ കൊണ്ട് ധാരാളം ജനങ്ങളുടെ ശ്രദ്ധ പിടിച്ചുപറ്റിയവരുമാണ്. യേശു ഇവിടെ പറയുന്നത് മുകളിൽ പറഞ്ഞ നാലു കാര്യങ്ങളും ഇവർക്കാവശ്യമില്ല എന്നാണോ? ഒരിയ്ക്കലുമല്ല, മറിച്ച് ഇപ്പറഞ്ഞ ബാഹ്യസംഗതികളൊക്കെ കാട്ടുമ്പോഴും ഇക്കൂട്ടർ ആന്തരികമായി ദൈവത്തിൽ നിന്നകന്നു ജീവിയ്ക്കുന്നു എന്നതുകൊണ്ടാണ്. അതുകൊണ്ടാണ് യേശു ഇവരെ "കപടഭക്തർ" എന്നുതന്നെ വിളിയ്ക്കുന്നത്. ജനങ്ങൾ ഇവരെ അപ്പാടെ തിരസ്കരിക്കണമെന്നും യേശു ആവശ്യപ്പെടുന്നില്ല.

മറ്റൊരിയ്ക്കൽ യേശുപറയുന്നത് "ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിൽ ഇരിക്കുന്നു. ആകയാൽ അവർ നിങ്ങളോടുകൂടെ പറയുന്നത് ഒക്കെയും പ്രമാണിച്ചു ചെയ്വിൻ. അവരുടെ പ്രവർത്തികൾ ചെയ്യരുത് താനും. അവർ പറയുന്നതല്ലാതെ ഒന്നും ചെയ്യുന്നില്ലല്ലോ" (മത്താ. 23:2-3). യേശുവിന്റെ വിമർശനത്തിന്റെ കാരണം ഇവിടെ വ്യക്തമാവുകയാണ്. ആത്മീയത എന്നുപറഞ്ഞാൽ അത്

തികച്ചും ആന്തരികമായിത്തീരണം. ആത്മീയ ഗുരുക്കന്മാർക്ക് ബഹുമതിയും, ആദരവും ലഭിയ്ക്കുന്നത് സ്വാഭാവികമാണ്. എന്നാൽ ഇവയൊക്കെ ലഭിയ്ക്കുകമാത്രമാവരുത് ആത്മീയ ഗുരുക്കന്മാരുടെ ലക്ഷ്യം. ന്യായശാസ്ത്രിമാരെപ്പറ്റി പറയുന്ന ഏറ്റവും വലിയ ആക്ഷേപം അവർ "വിധവമാരുടെ വീടുകളെ വിഴുങ്ങുകയും ഉപായത്താൽ നീണ്ട പ്രാർത്ഥന കഴിക്കുകയും ചെയ്യുന്നു" (മർക്കോ 12:40, മത്താ. 23:13) എന്നതാണ്. ചുരുക്കത്തിൽ അവർ സാധാരണക്കാരായ വിശ്വാസികളെ ചൂഷണവിധേയരാക്കുന്നു. ഇത് ദൈവഭക്തിയുടെ ലക്ഷമണമല്ല. മറിച്ച് കപടഭക്തരുടെ ഉപായം മാത്രമാണ്. യഹൂദന്മാരുടെ ഇടയിലെ എല്ലാ പരീശന്മാരും ന്യായശാസ്ത്രിമാരും ഇത്തരക്കാരായിരുന്നു എന്ന് യേശുവിന്റെ വാക്കുകൾ മൂലം പറയാനൊക്കുകയില്ല. പരിശുദ്ധമായ ജീവിതം നയിച്ച ധാരാളം ഗുരുക്കന്മാർ യഹൂദമതത്തിലും ഉണ്ടായിരുന്നുവെന്നാണ് ചരിത്രം സാക്ഷിക്കുന്നത്. ക്രിസ്തുവർഷം രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന റബ്ബി അക്വിവായെ (Rabbi Aquiva) പ്പറ്റി പറയുന്നത് അദ്ദേഹം പരസ്യാരാധന വളരെ തിടുക്കത്തോടെ നടത്തിയ ആളും രഹസ്യപ്രാർത്ഥനകൾക്ക് മണിക്കൂറുകൾ ചിലവഴിച്ചയാളുമായിരുന്നു എന്നാണ്. കാര്യങ്ങൾ ഇതൊക്കെയാണെങ്കിലും യേശുവിന്റെ കാലത്ത് യഹൂദമതത്തെ നയിച്ചത് പ്രധാനമായും പണക്കൊതിയന്മാരും, ബഹുമതികളുടെ പിറകെ പരക്കം പായുന്നവരും, സാധാരണ വിശ്വാസികളെ ചൂഷണം ചെയ്യുന്നവരുമായ കപടഭക്തരായ പരീശന്മാരും ശാസ്ത്രിമാരും തന്നെയായിരുന്നു. ഇന്നത്തെ ക്രൈസ്തവസഭയിലും മതനേതാക്കന്മാർ പുരോഹിതരായാലും അത്മായ പ്രമുഖരായിരുന്നാലും ഇത്തരത്തിലൂടെ കപടവേഷങ്ങളുള്ളവരായിരുന്നാൽ യേശു ഇപ്പറഞ്ഞതൊക്കെത്തന്നെ ആവർത്തിക്കും എന്നത് തീർച്ചയാണ്. കുപ്പായങ്ങളുടെ തിളക്കവും, മനം മയക്കുവാൻ പോകുന്ന ആരാധനകളുമൊക്കെ കുറച്ചുകാലം മാത്രം ആയുസ്സുള്ളവയാണ്. എപ്പോഴും ദൈവം ആഗ്രഹിക്കുന്നത് ആന്തരികമായ ഭാവങ്ങളാണ്. വലിയ വലിയ കാര്യങ്ങൾ പ്രസംഗിച്ച് ജനങ്ങളുടെ കൈയ്യടി വാങ്ങുന്നവർ തങ്ങളോടുതന്നെ ചോദിക്കേണ്ടതാണ് അവർ പ്രസംഗിക്കുന്നതൊക്കെ സ്വന്തം ജീവിതത്തിൽ എങ്ങനെ പ്രാവർത്തികമാക്കുന്നു എന്ന്.

തങ്ങൾ ചൂഷണം ചെയ്യുന്ന "വിധവകൾ" തന്നെയാണ് യേശുവിന്റെ വാക്കുകളനുസരിച്ച് ആത്മീയ വഴികാട്ടികളായിത്തീരേണ്ടത്. ദരിദ്രയായ വിധവ തന്റെ ഇല്ലായ്മയിൽ നിന്നും ശ്രീഭണ്ഡാരത്തിലിട്ട "ഒരു പൈസയ്ക്ക് ശരിയായ രണ്ട് കാശ്" ധനികരുടെ വലിയ തുകകളെക്കാൾ ദൈവത്തിന് പ്രസാദകരമായിത്തീർന്നു. ദൈവസന്നിധിയിൽ അർപ്പിക്കുന്ന വസ്തുക്കളെക്കാൾ അവയുടെ പിറകിലുള്ള മനസ്സാണ് പ്രധാനം. കായേനെ ദൈവം തള്ളിക്കളഞ്ഞതും ഹാബേലിനെ സ്വീകരിച്ചതും ഇക്കാരണത്താലായിരുന്നല്ലോ. "കാട്ടിലെ സകല മൃഗവും പർവ്വതങ്ങളിലെ ആയിരമായിരം ജന്തുക്കളും, "മലകളിലെ പക്ഷികളും വയലിലെ ജന്തുക്കളും" സ്വന്തമായുള്ള ദൈവത്തിന് എന്തിനാണ് നമ്മുടെ യാഗങ്ങളിലെ മൃഗങ്ങളെന്ന് സങ്കീർത്തനക്കാരന്റെ ചോദ്യം ഇവിടെ പ്രസക്തമാവുകയാണ് (സങ്കീ. 50:8-9).

*2011 ആഗസ്റ്റ് 21*

## ശിഷ്യത്വത്തിനുള്ള മാർഗ്ഗദർശനങ്ങൾ

*(ലൂക്കോ. 6:39 – 45)*

യേശു തമ്പുരാൻ തന്റെ ശിഷ്യന്മാർക്ക് നൽകിയ ശിക്ഷണം എപ്രകാരമായിരുന്നു എന്ന് ഇന്നത്തെ വായന വെളിവാക്കുന്നു. അവരുടെ ഇടയിൽ ലോകപ്രകാരമുള്ള ചിന്തകളും തർക്കങ്ങളുമുണ്ടായപ്പോഴൊക്കെ യേശു അവരെ തിരുത്തുകയും അവരെ സന്മാർഗ്ഗത്തിലേക്ക് തിരിയ്ക്കുകയും ചെയ്തിട്ടുണ്ട്. മത്സരബുദ്ധിയും, അധികാരഭ്രമവും, ആഡംബരതാല്പര്യങ്ങളും ശിഷ്യന്മാരുടെ ഹൃദയങ്ങളിൽ ഉരുവിട്ട നിമിഷങ്ങളിൽ യേശു അവയെ വേരോടെ പിഴുതെറിയത്തക്കവണ്ണം അവരെ ഉപദേശിച്ചിട്ടുണ്ട്. തന്റെ ശുശ്രൂഷയിൽ തന്നെ സഹായിക്കുവാനും തന്റെ സന്ദേശം ലോകമെങ്ങും അറിയിക്കുവാനും പന്തിരുവരെ തിരഞ്ഞെടുത്ത യേശു (ലൂക്കോ. 6:12-16) അവർക്കു നൽകുന്ന പ്രബോധനം ലൂക്കോസ് ഏവൻഗേലിസ്ഥൻ രേഖപ്പെടുത്തിയിരിക്കുന്നതിന്റെ ഒരു ഭാഗമാണ് ഇന്നത്തെ വേദവായന. വി. മത്തായിയുടെ സുവിശേഷത്തിൽ കാണുന്ന "ഗിരിപ്രഭാഷണത്തി"നു പകരം ലൂക്കോസ് യേശുവിന്റെ "താഴ്‌വര പ്രസംഗ"മാണ് (ലൂക്കോ 6:20-49)രേഖപ്പെടുത്തിയിരിക്കുന്നത്. ഇതിൽ ചെറിയ ചെറിയ ഉപമകളിലൂടെയും, പഴമൊഴികളുടെ വ്യാഖ്യാനത്തിലൂടെയും ശിഷ്യത്വത്തിന്റെ മാർഗ്ഗം യേശു പന്തിരുവരെ അറിയിക്കുന്നു.

യേശു അവരോട് "ഒരു ഉപമ" പറഞ്ഞു എന്നാണ് ഇന്നത്തെ വായനയുടെ തുടക്കമെങ്കിലും ഇതിൽ മൂന്നു സാദൃശ്യങ്ങൾ യേശു പറയുന്നുണ്ട്. ഇവ യഥാർത്ഥ ശിഷ്യത്വത്തിനായി യേശു പന്തിരുവർക്കു നൽകുന്ന മൂന്നു മാർഗ്ഗദർശനങ്ങളായി കരുതാം. അതിൽ ഒന്നാമത്തേത് "കുരുടനായ ഒരുവൻ മറ്റൊരു കുരുടനെ വഴികാട്ടുവാൻ ശ്രമിക്കുന്നതിന്റെ ചിത്രമാണ്. തീർച്ചയായും ഇവിടെ യേശു ഉദ്ദേശിക്കുന്നത് ബാഹ്യമായ അന്ധത ബാധിച്ചവരെ പരിഹസിക്കുക എന്നതല്ല, മറിച്ച് അവരിൽ നിന്ന് ആന്തരികമായ അന്ധത പിടിച്ചവർ പഠിയ്ക്കേണ്ട ഒരു പാഠത്തെപ്പറ്റി ചർച്ചചെയ്യുവാനാണ്. ഗമാലിയേലിന്റെ പാദപീഠത്തിലിരിക്കുകയും, വിവിധ ഭാഷകൾ അനായാസേന കൈകാര്യം ചെയ്യുവാൻ കഴിവുണ്ടാവുകയും, റോമാപൗരത്വം സ്വന്തമായുണ്ടാവുകയും ചെയ്തിരുന്ന ശൗലിനെ അന്ധനാക്കിയശേഷമാണല്ലോ യേശു അവനെ ശിഷ്യത്വത്തിലേക്ക് നയിച്ചത്. ശൗൽ ബാഹ്യമായും കാഴ്ചയുള്ളവനായിരുന്നെങ്കിലും ആന്തരികമായി അന്ധത ബാധിച്ചവനായിരുന്നു. യേശുവിന്റെ കാലത്ത് യഹൂദ മതത്തെ നയിച്ചിരുന്നവരിൽ ഒട്ടുമിക്കവരും ഇത്തരത്തിൽ അന്ധത ബാധിച്ചവരായിരുന്നു. "അവർ കുരുടന്മാരായ വഴികാട്ടികളാണ്" എന്ന് യേശു മുൻപൊരിയ്ക്കലും ശിഷ്യന്മാരോട് പറഞ്ഞിട്ടുണ്ട് (മത്താ. 15:14). എന്നാൽ യേശുവിന്റെ ശിഷ്യന്മാരുടെ നിയോഗം ആളുകളെ പാപത്തിൽ നിന്നും രക്ഷിയ്ക്കുവാനും "അവരുടെ കണ്ണു അവരെ ഇരുളിൽനിന്ന് വെളിച്ചത്തിലേക്ക് നയിക്കുവാനും" ആണ് എന്ന് പൗലോസ് ശ്ലീഹാ തന്റെ ദൈവവിളിയുടെ അനുഭവത്തെ അനുസ്മരിച്ച് അഗ്രിപ്പാ രാജാവിനോടു പറയുന്നുണ്ട് (അപ്പോ. പ്ര. 26:18). അതുകൊണ്ട് ക്രിസ്തുശിഷ്യരായ നാമേവരും ഈ ലോകത്തിൽ അന്ധകാരത്തിലിരിക്കുന്നവരെ വെളിച്ചത്തിലേക്ക് നയിക്കുവാൻ ബാദ്ധ്യസ്ഥരാണ്. അജ്ഞതകൊണ്ടും, അധികാരം തലയ്ക്കുപിടിച്ചിരിക്കുന്നതുമൂലവും, അന്ധവിശ്വാസങ്ങളിൽ ഏർപ്പെട്ടിരിക്കുകകൊണ്ടും അന്ധരായ ജനങ്ങളെ

പ്രകാശത്തിലേക്ക് നയിക്കുവാൻ കടപ്പെട്ടവരാണ് കർതൃശിഷ്യർ.

ഇന്നത്തെ വായനയിൽ യേശുപറയുന്ന രണ്ടാമത്തെ സാദൃശ്യം സ്വന്തം കണ്ണിൽ കോൽ ഇരിയ്ക്കെ സഹോദരന്റെ കണ്ണിലെ കരട് എടുത്തുകളയുവാൻ ശ്രമിക്കുന്ന വിഡ്ഢികളെ സംബന്ധിച്ചാണ്. ഇതു ഇന്നത്തെ ലോകത്തിൽ ജീവിയ്ക്കുന്നവർക്കും ഗുണപാഠമാകേണ്ടതുണ്ട്. ഇന്ന് പ്രത്യേകിച്ച് ആത്മീയ രംഗത്ത് പ്രവർത്തിക്കുന്നവരിൽ മിക്കവരും മറ്റുള്ള മനുഷ്യനെ ഗുണദോഷിയ്ക്കുവാനും ലോകത്തിലെ സകല വിഷയങ്ങൾക്കും ഒരു ന്യായാധിപനെപ്പോലെ വിധിപറയുവാനും തയ്യാറാകുമ്പോൾ തന്റെ സ്വന്ത മാലിന്യങ്ങളെ കാണാതെപോകുന്നു. യേശുവിന്റെ കാലത്തെ പരീശന്മാരും ശാസ്ത്രിമാരും ഈ കാര്യത്തിൽ വിമർശനവിധേയരാവുകയാണ്. അപ്പോസ്തോലനായ പൗലോസും ഈ മനോഭാവമുള്ളവരെ തീവ്രമായി കുറ്റപ്പെടുത്തുന്നുണ്ട്. യഹൂദന്മാർ എന്നപേരുകൊണ്ടും, ന്യായപ്രമാണം അറിയാം എന്നുള്ള അഹങ്കാരംകൊണ്ടും മറ്റുള്ളവർക്ക് വഴികാട്ടുവാൻ ശ്രമിക്കുന്നവരോട് പൗലോസ് ചോദിക്കുന്നത് "ഹേ, അന്യനെ ഉപദേശിക്കുന്നവനെ, നീ നിന്നെ തന്നെ ഉപദേശിക്കാത്തത് എന്ത്?" എന്നാണ് (റോമ. 2:21). മോഷ്ടിക്കരുത് എന്നും, വ്യഭിചരിക്കരുത് എന്നും, വിഗ്രഹാരാധനയ്ക്കെതിരായി പ്രസംഗിക്കുകയും ചെയ്യുന്നവർ അവരുടെ വ്യക്തിജീവിതത്തിൽ ഇവയ്ക്കൊക്കെ മീതെയുള്ള തിന്മകൾ ചെയ്യുന്നുവെങ്കിൽ അവർക്ക് ഗുരുക്കന്മാരാകുവാൻ അവകാശമില്ലെയെന്ന് പൗലോസ് തറപ്പിച്ചു പറയുന്നു. അതുകൊണ്ടാണ് യേശു തന്റെ ശിഷ്യരെ ഉപദേശിക്കുമ്പോൾ "അഭ്യാസം തികഞ്ഞവൻ എല്ലാം ഗുരുവിനെപ്പോലെ ആകും" എന്നുപറയുന്നത് (ലൂക്കോ. 6:40). ആത്മീയരംഗത്ത് പുരോഗതിനേടുവാൻ ആഗ്രഹിക്കുന്നവർക്ക് "അഭ്യാസം" വളരെ പ്രധാനപ്പെട്ട ഒന്നാണ്. അല്പജ്ഞാനം കൊണ്ടും സ്ഥാനമാനങ്ങൾ കൊണ്ടും ആത്മീയരംഗത്ത് നിലയുറപ്പിച്ചിരിക്കുന്നവർ യേശുവിന്റെ മാർഗ്ഗം പിൻപറ്റുവാൻ തുടർച്ചയായ ശിക്ഷണത്തിന് വിധേയരാകേണ്ടിയിരിക്കുന്നു. മറ്റുള്ളവരെ വിധിയിക്കുവാനും പരസ്യമായി കുറ്റപ്പെടുത്തുവാനും ചിലവഴിയ്ക്കുന്നസമയം അവർ ആത്മപരിശോധനയ്ക്കും സ്വയം നന്നാക്കുന്നതിനും മാറ്റിവച്ചാൽ മാത്രമേ ഈ ലോകത്തിൽ നല്ല ഗുരുക്കന്മാർ ഉണ്ടാവുകയുള്ളൂ. പുസ്തകം പഠിച്ചതുകൊണ്ടുമാത്രം ഒരുവനും ഗുരുസ്ഥാനീയനാകുന്നില്ല.

ഇന്ന് യേശു നമ്മോടരുളിചെയ്യുന്ന മൂന്നാമത്തെ സാദൃശ്യം വൃക്ഷത്തിന്റേതാണ്. നല്ലഫലം പുറപ്പെടുവിക്കുവാൻ നല്ല വൃക്ഷത്തിനേ സാധിക്കുവെന്നതുപോലെ ആകാത്ത വൃക്ഷത്തിൽ നിന്നും ചീത്തഫലമേ പുറപ്പെടുകയുള്ളൂ എന്നും യേശു പഠിപ്പിക്കുന്നു. ദൈവജനമെന്നു പറയുന്നത് ഒരു മുന്തിരിത്തോട്ടം പോലെയാണെന്ന് യെശയ്യാ പ്രവാച കൻ പറയുന്നു. ദൈവം തന്റെ ആഗ്രഹ മനുസരിച്ച് കുന്നിന്മേൽ നട്ടുവളർ ത്തിയ ഒരു മുന്തിരിതോട്ട മായിരുന്നു യിസ്രായേൽജനം (യെശ. 5:21-7). എന്നാൽ ഈ തോട്ടം പുറപ്പെടു വിച്ചതോ "കാട്ടുമുന്തിരിങ്ങാ"യത്രെ. യിരമ്യാപ്രവാചകനും ഇതേ ആശയം ആവർത്തിക്കുന്നുണ്ട്. "ഞാൻ നിന്നെ വിശിഷ്ട മുന്തിരി വള്ളിയായി, നല്ല തൈയായി തന്നെ നട്ടിരിക്കെ നീ എനിയ്ക്ക് കാട്ടുമുന്തിരി വള്ളിയുടെ തൈയായി ത്തീർന്നതെങ്ങനെ?" (യിര. 2:21) എന്നുള്ളത് ദൈവം ഇന്ന് നമ്മോടും ചോദിയ്ക്കുന്നു. നമ്മുടെ രക്ഷയ്ക്കായി സ്വർഗ്ഗത്തിൽ നിന്നിര ങ്ങിവരികയും കുരിശുമരണത്തിലൂടെ നമ്മെ രക്ഷിയ്ക്കുവാൻ തയ്യാറാവു കയും ചെയ്ത യേശുവിന്റെ പാതയി ലാണോ നാം സഞ്ചരിക്കുന്നത്? നമ്മിൽ കായ്ക്കുന്ന ഫലങ്ങൾ ദൈവഹിതമനുസരിച്ചാണോ? "നിങ്ങൾ വളരെഫലം കായ്ക്കുന്നതിനാൽ എന്റെ പിതാവുമഹത്വപ്പെടുന്നു, അങ്ങനെ നിങ്ങൾ എന്റെ ശിഷ്യന്മാരാകും" (യോ. 15:8) എന്നാണ് യേശു കല്പിച്ചിരിക്കുന്നത്. നല്ല ഫലം കായ്ക്കുവാൻ നാം യേശുവുമായുള്ള നിരന്തര സംസർഗ്ഗം നിലനിർത്തേണ്ടിയിരിക്കുന്നു. ഒരു Spiritual consistency ആണ് നമുക്കാവശ്യം. ഇന്നത്തെ ലേഖനവായനകളിലും ഇതേ ആശയം ഉൾക്കൊണ്ടിട്ടുണ്ട്. "നിങ്ങൾ ആദിമുതൽ കേട്ടത് നിങ്ങളിൽ വസിക്കട്ടെ" (1 യോഹ. 2:24) എന്ന് യോഹന്നാൻ ശ്ലീഹാ പറയുമ്പോൾ കർത്താവിന്റെ അമിതബലത്തിൽ ശക്തിപ്പെടുവാനുള്ള സർവ്വായുധവർഗ്ഗം ധരിയ്ക്കുവാനാണ് പൗലോസ് ആവശ്യപ്പെടുന്നത് (എഫെ. 6:10-17) ശിഷ്യത്വത്തിനുള്ള ഈ മാർഗ്ഗദർശനം ഇന്നത്തെ കാലത്തും പ്രസക്തമാവുകയാണ്. ചുരുക്കത്തിൽ, കർതൃശിഷ്യന്മാരാകുവാനാഗ്രഹിക്കുന്നവർ യേശുവിന്റെ ഈ മൂന്ന് സാദൃശ്യങ്ങളിലും കൂടി തങ്ങളെതന്നെ ശിക്ഷണത്തിന് വിധേയമാക്കേണ്ടതുണ്ട്.

### *2011 ആഗസ്റ്റ് 28*
## പ്രാർത്ഥനയ്ക്കുത്തരം
*(ലൂക്കോ. 11:9 - 20)*

സ്ഥലത്തിന്റെ പരിമിതിയുള്ളതുകൊണ്ട് ഇന്നത്തെ ഏവൻഗേലിഭാഗത്തിന്റെ ആദ്യഭാഗത്തെപ്പറ്റി മാത്രമേ (ലൂക്കോ. 11:9-13) ഇവിടെ പരാമർശിക്കുന്നുള്ളൂ. തന്നെയുമല്ല, ശേഷിക്കുന്ന ഭാഗത്തെപ്പറ്റി മുൻപൊരിയ്ക്കൽ ഈ പംക്തിയിൽ വിവരിച്ചിട്ടുള്ളതുമാണ്. സ്വർഗ്ഗസ്ഥനായ ദൈവത്തോട് മനുഷ്യർ എങ്ങനെയാണ് സംസർഗ്ഗം പുലർത്തേണ്ടത് എന്ന് യേശു തന്റെ ശിഷ്യന്മാരെ പഠിപ്പിയ്ക്കുന്നതാണ് ലൂക്കോസിന്റെ സുവിശേഷം പതിനൊന്നാം അദ്ധ്യായത്തിൽ നാം കാണുന്നത്. ഇതിന്റെ തുടക്കം യേശുശിഷ്യന്മാരെ പഠിപ്പിച്ച കർതൃപ്രാർത്ഥനയാണ്. അതുകഴിഞ്ഞ് പ്രാർത്ഥനയുടെ അർത്ഥം വിശദമാക്കുവാൻ യേശു പറയുന്ന ഒരു ഉപമയാണ്. കുടുംബസ്ഥനായ ഒരു വീട്ടുടമയെ രാത്രിയിൽ വന്ന് ബുദ്ധിമുട്ടിയ്ക്കുന്ന ഒരു സുഹൃത്തിനെപ്പറ്റിയുള്ള ഈ ഉപമ വി. ലൂക്കോസ് മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളൂ. ഉപമയ്ക്കുശേഷം പ്രാർത്ഥനയ്ക്ക് ദൈവം നൽകുന്ന ഉത്തരങ്ങളെ സംബന്ധിച്ച് ശിഷ്യന്മാരുടെ ഹൃദയത്തെ സ്ഥിരമാക്കുവാൻ യേശു നൽകുന്ന ഉറപ്പുകളാണ് ഇന്നത്തെ വായന. ഇതിനെ സംബന്ധിച്ച് വി. മത്തായി ശ്ലീഹായുടെ സുവിശേഷത്തിൽ പറയുന്നുവെങ്കിലും (മത്താ. 7:7-11) അത് കർതൃപ്രാർത്ഥനയുടെ തുടക്കമായിട്ടല്ല അവിടെ നാം വായിക്കുന്നത് (മത്താ. 6:9-13).

യാചിപ്പിൻ എന്നാൽ നിങ്ങൾക്ക് കിട്ടും, അന്വേഷിപ്പിൻ നിങ്ങൾ കണ്ടെത്തും, മുട്ടുവിൻ എന്നാൽ നിങ്ങൾക്കായി വാതിൽ തുറന്നുകിട്ടും എന്നത് ഒരു പഴമൊഴിയുടെ രൂപത്തിലാണ് യേശു പറഞ്ഞിട്ടുള്ളത്. ദൈവം തന്നെ സമീപിയ്ക്കുന്ന ഏവർക്കും ഉത്തരമരുളുന്നവനാണ് എന്നുള്ളത് യേശു വീണ്ടും വീണ്ടും തന്റെ ശിഷ്യന്മാരെ പറഞ്ഞുപഠിപ്പിച്ചിട്ടുണ്ട്. യേശു തന്നെയും നിരന്തരമായ കർതൃസംസർഗ്ഗം പുലർത്തുന്നതിന്റെ ദൃശ്യ

ങ്ങളും സുവിശേഷങ്ങളിൽ നാം വായിക്കുന്നു. തന്റെ തീവ്രമായ വേദനകളുടെ നടുവിൽ മാത്രമല്ല (ലൂക്കോ. 22:39-46) തന്റെ മഹത്വം വെളിപ്പെടുകയും ആയിരക്കണക്കിനാളുകൾ തന്നെ അംഗീകരിക്കുകയും ചെയ്യുവാനിടയായ അത്ഭുതമായിരുന്ന അഞ്ചപ്പം കൊണ്ട് അയ്യായിരങ്ങളെ പോഷിപ്പിച്ച സംഭവം കഴിഞ്ഞയുടനെയും യേശു ദൈവസംസർഗ്ഗത്തിലേർപ്പെടുന്നതായി നാം കാണുന്നു (ലൂക്കോ. 9:18, മർക്കോ 6:46). പ്രാർത്ഥനയിലേർപ്പെടുന്നവരുടെ മനോഭാവങ്ങളുള്ള വ്യത്യാസവും (ലൂക്കോ 18:9-14)നിരന്തരമായി ദൈവത്തോട് യാചിച്ചാൽ ഉത്തരമരുളുന്നവനാണ് സ്വർഗ്ഗസ്ഥനായ പിതാവെന്നും (ലൂക്കോ 18:1-9) വിശദീകരിക്കുവാൻ യേശു പറയുന്ന ഉപമകൾ രേഖപ്പെടുത്തുന്ന വി. ലൂക്കോസ് ദൈവജനം പ്രാർത്ഥിക്കുന്ന സമൂഹമായിരിക്കണം എന്നതിന് ഒരു പ്രത്യേക ഊന്നൽ നൽകുന്നുണ്ട്. വിധവയുടെയും ന്യായാധിപന്റെയും ഉപമയിൽ പറയുന്നതുപോലെ അർദ്ധരാത്രിക്കുവരുന്ന അതിഥിയുടെ ഉപമയിലും വ്യക്തമാകുന്നത് ക്ഷമയോടും, മുട്ടിപ്പായും പ്രാർത്ഥിക്കുന്നവർക്ക് ദൈവം ഉത്തരമരുളാതിരിക്കുകയില്ല എന്നാണ്. തുടക്കത്തിൽ ഒരു പക്ഷെ നാം പ്രതീക്ഷിക്കുന്ന ഉത്തരം ലഭിച്ചു എന്നുവരില്ല. എന്നാൽ അവിടെ നിരാശപ്പെടാതെ തുടർന്നും യാചിച്ചുകൊണ്ടിരുന്നാൽ ദൈവം നമ്മുടെ ശബ്ദം കേൾക്കാതിരിക്കില്ല എന്നുതന്നെയാണ് യേശു എല്ലായ്പ്പോഴും പഠിപ്പിച്ചത്.

യാചിക്കുന്നവന്റെയും അന്വേഷിക്കുന്നവന്റെയും മുട്ടുന്നവന്റെയും ചിത്രം യേശു വീണ്ടും മറ്റൊരു ഉപമയിലൂടെ ചിത്രീകരിക്കുന്നതായാണ് ഇന്നത്തെ വേദഭാഗം സാക്ഷിക്കുന്നത്. അതും ഒരു കുടുംബത്തിന്റെ പശ്ചാത്തലത്തിലാണ് യേശു വിശദീകരിക്കുന്നത്. അപ്പനോട് തന്റെ മക്കൾ പലകാര്യങ്ങൾക്കായി യാചിക്കുന്നത് ഏവർക്കും പരിചയമുള്ള ദൃശ്യമായതുകൊണ്ടായിരിക്കാം യേശു ഇവിടെയും ഗൃഹാന്തരീക്ഷത്തിലുള്ള ഒരു സാദൃശ്യം തിരഞ്ഞെടുത്തത്. മീൻ ചോദിച്ചാൽ ഏതെങ്കിലും പിതാവ് തന്റെ മകന് പാമ്പിനെ പിടിച്ചു കൊടുക്കുമോ എന്നും മുട്ട ചോദിച്ചാൽ തേളിനെ നൽകുമോ എന്നുമാണ് യേശു നമ്മോടു ചോദിക്കുന്നത്. ഈ രംഗം പകർത്തിയ മത്തായി യേശു ഒന്നുകൂടി ഇക്കൂട്ടത്തിൽ പറഞ്ഞതായി രേഖപ്പെടുത്തുന്നു: "അപ്പം ചോദിക്കുന്ന മകന് ഏതെങ്കിലും പിതാവ് കല്ല് എടുത്തുകൊടുക്കുമോ?" (മത്താ. 7:9). ഇതിന്റെയൊക്കെ രത്നച്ചുരുക്കം യേശു തന്നെ പറയുന്നു: ദോഷികളായ മനുഷ്യർ ഇത്തരത്തിൽ തങ്ങളുടെ മക്കളോടു പെരുമാറുവാൻ സന്നദ്ധരാണെങ്കിൽ സ്വർഗ്ഗസ്ഥനായ ദൈവം അതിലും എത്രമടങ്ങ് ദയാലുവായിരിക്കും? അവർക്കു ദൈവം നൽകുന്ന ഏറ്റവും വലിയ സമ്മാനം പരിശുദ്ധാത്മാവിന്റെ ദാനമാണെന്നാണ് ഇവിടെ നാം വായിച്ചുകേട്ടത് (ലൂക്കോ 11:13). പരിശുദ്ധാത്മാവിനെ ലഭിയ്ക്കുന്നവർക്ക് മറ്റൊന്നിനും മുട്ടുവരില്ല എന്നുവേണം ഇതിൽ നിന്നും നാം മനസ്സിലാക്കുവാൻ.

ദൈവവും മനുഷ്യനുമായുള്ള ബന്ധത്തിൽ എന്താണ് നാം പ്രാർത്ഥിക്കേണ്ടത്, എങ്ങിനെയാണ് നിവൃത്തിക്കേണ്ടത്, എന്തുകൊണ്ടാണ് ചില പ്രാർത്ഥനകൾക്ക് മറുപടി നൽകാത്തത് എന്നൊന്നും വിശ്വാസികളിൽ ഭൂരിപക്ഷത്തിനും അറിഞ്ഞുകൂടാ എന്നതാണ് യാഥാർത്ഥ്യം. പിതാവാം ദൈവത്തോടുള്ള സംസർഗ്ഗത്തിൽ എങ്ങിനെയാണ് നാം ഇടപെടേണ്ടത് എന്ന് കർത്താവിന്റെ ഗത്ശമന പ്രാർത്ഥനയും, മഹാപുരോഹിത പ്രാർത്ഥനയും (യോഹ. 17:1-26) വെളിവാക്കുന്നു. കഷ്ടതയിൽ ആകുമ്പോൾ നാം പ്രാർത്ഥിക്കുകയും സന്തോഷാധിക്യത്തിൽ ദൈവത്തിന് സ്തോത്രം പാടുകയും ചെയ്യണമെന്നുള്ളത് അപ്പോസ്തോലിക പ്രബോധനങ്ങളിലുള്ളതാണ് (യാക്കോ. 5:13-15). എന്നാൽ സ്വാർത്ഥതാല്പര്യങ്ങൾക്കു മാത്രമായും, ധൂർത്തിനായും പ്രാർത്ഥിച്ചാൽ ദൈവം ഉത്തരമരുളുകയില്ലായെന്നും കർതൃശിഷ്യർ പഠിപ്പിക്കുന്നു. യാക്കോബ് ശ്ലീഹാ പറയുന്നത് ശ്രദ്ധിക്കുക: "നിങ്ങൾ യാചിക്കുന്നുവെങ്കിലും നിങ്ങളുടെ ഭോഗങ്ങളിൽ ചെലവിടേണ്ടതിന് വല്ലാതെ യാചിക്കുക കൊണ്ട് ഒന്നും ലഭിയ്ക്കുന്നില്ല" (യാക്കോ 4:3). അന്നന്നുള്ള അപ്പം ചോദിച്ചുവാങ്ങുവാനാണ് യേശു കല്പിച്ചത്. ക്രമാതീതമായി ലഭിയ്ക്കുന്നതൊക്കെയും നമുക്ക് വേദനകളായിമാറും എന്നുള്ളതാണ് യാഥാർത്ഥ്യം. "തന്നോടുയാചിക്കുന്നവർക്ക് പരിശുദ്ധാത്മാവിനെ എത്രയധികം കൊടുക്കും" (ലൂക്കോ 11:13) എന്നത് ഇന്നത്തെ വായനയിൽ അടിവരയിട്ട് പഠിയ്ക്കേണ്ടവാക്യമാണ്. ദൈവത്തിൽ നിന്ന് നമുക്ക് ലഭിയ്ക്കുന്ന കൃപകളാണ് പരമപ്രധാനമായുള്ളത്. നമ്മുടെ ചെറിയ ചെറിയ ആവശ്യങ്ങളെക്കാളുപരി നമ്മെ വഴിനടത്തുന്നത് പരിശുദ്ധാത്മാവ് നിറഞ്ഞ ഒരു ജീവിതമാണ്. അതുകൊണ്ടാണ് യേശു മറ്റൊരിയ്ക്കൽ പറഞ്ഞത് നാം ജാതികളെപ്പോലെ പ്രാർത്ഥിക്കരുത് എന്ന്. "നിങ്ങൾക്ക് ആവശ്യമുള്ളത് ഇന്നുതന്നെ നിങ്ങൾ യാചിക്കുംമുമ്പെ നിങ്ങളുടെ പിതാവ് അറിയുന്നുവല്ലോ" (മത്താ. 6:8) എന്നുപറഞ്ഞ യേശു നമുക്ക് നൽകുന്ന പാഠം "മുമ്പെ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പിൻ" എന്നാണ്. അതോടുകൂടി നമുക്ക് സർവ്വതും ലഭിയ്ക്കുന്നു (മത്താ. 6:33) ■

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ

പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ്
96-ാം ഓർമ്മ (15-08-2011)

മാത്യൂസ് മാർ ഈവാനിയോസ്
31-ാം ഓർമ്മ (31-08-2011)
(പാമ്പാടി മാർ കുറിയാക്കോസ് ദയറാ)

ജോസഫ് മാർ പക്കോമിയോസ്
20-ാം ഓർമ്മ (19-08-2011)
(മൂളക്കുളം കർമ്മേൽ കുന്നുപള്ളി)

# SUNDAY SCHOOL NEWS


## ഫാ. ഡോ. ഒ. തോമസ്
(ഡയറക്ടർ ജനറൽ)




### അർദ്ധവാർഷിക പരീക്ഷ
ജൂലൈ 9-ന് എല്ലായിടത്തും നടന്നതായി അറിയിച്ചിട്ടുണ്ട്. ആരും സമയമാറ്റം വരുത്തിയിട്ടില്ലാ എന്നറിയുന്നത് ശ്ലാഘനീയമാണ്. ഓരോ ടേമിലും പഠിക്കുന്നതിനേക്കുറിച്ച് 'സ്കീം ഓഫ് വർക്കിൽ' വിശദീകരിച്ചിട്ടുണ്ട്. പഴയപതിപ്പുകൾ ഇന്നും അദ്ധ്യാപകർ റഫർ ചെയ്യുന്നതിനാൽ ചിലപ്പോൾ സന്ദേഹങ്ങൾ ഉണ്ടായിട്ടുണ്ട്. 2008-ൽ ഇറക്കിയ ബുക്കുകൾ തന്നെ ആധാരമായി ഉപയോഗിക്കണം.

### ഉപന്യാസ മത്സരം
"ഇന്ത്യയിലെ കുട്ടികളുടെ പ്രാഥമിക വിദ്യാഭ്യാസവും" എന്ന വിഷയത്തെക്കുറിച്ച് ഒരു ഉപന്യാസ മത്സരം നടത്തുന്നുണ്ട്. 15 നും 18 നും ഇടയിലുള്ള സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾക്ക് ഇതിൽ പങ്കെടുക്കാം. ഫൈനൽ മത്സരത്തിൽ വിജയികളാവുന്നവർക്ക് 10,000, 5000 രൂപ വീതം ഒന്നും രണ്ടും സ്ഥാനങ്ങൾ നേടുന്നവർക്ക് ലഭിക്കുന്നു. വിശദവിവരങ്ങൾക്ക് കേന്ദ്ര ഓഫീസുമായി ബന്ധപ്പെടുക.

### വാർഷിക പൊതുയോഗം
ആഗസ്റ്റ് 13 ശനിയാഴ്ച ദേവലോകം കാതോലിക്കേറ്റ് ആഡിറ്റോറിയത്തിൽ കൂടുന്നതാണ്. 12-ന് എക്സിക്യൂട്ടീവ് കമ്മറ്റിയും കൂടുന്നതാണ്. ബന്ധപ്പെട്ടവർ ഈ മീറ്റിംഗുകളിൽ സംബന്ധിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കുമല്ലോ. പ്രതിഭാ, പ്രവീൺ, വിജ്ഞാനി, ഗാനസുഗന്ധി എന്നീ സ്ഥാനങ്ങൾ നേടിയവരേയും 5 മുതൽ 12 വെരയുള്ള റാങ്കുജേതാക്കളെയും മീറ്റിംഗിൽ അഭിനന്ദിക്കുകയും സർട്ടിഫിക്കറ്റുകളും, സമ്മാനങ്ങളും വിതരണം ചെയ്യുന്നതായിരിക്കും.

### കരിക്കുലം റിവിഷൻ
വളരെ ശ്രമകരമായ ഉദ്യമമാണ് കരിക്കുലം റിവിഷൻ എന്നുള്ളത് ഏവരും ഓർക്കുമല്ലോ. അതിന്റെ പ്രവർത്തനങ്ങൾ കാര്യക്ഷമമായി പുരോഗമിക്കുന്നു. അടുത്ത അദ്ധ്യയന വർഷത്തിലെങ്കിലും ആദ്യ ക്ലാസ്സുകളിലെ പാഠങ്ങൾ എഴുതി പൂർത്തിയാക്കി പുതിയ കരിക്കുലം നടപ്പാക്കണമെന്നാണ് ആഗ്രഹം.. ഇതിനായി പ്രാർത്ഥിക്കുകയും ആവശ്യമായ സഹായ സഹകരണങ്ങൾ നൽകുകയും ചെയ്യുണമെന്ന പുതിയ നിർദേശങ്ങൾ ഉണ്ടെങ്കിൽ അയച്ചുതരുവാൻ ആരും മടിക്കേണ്ട.

### ശലഭങ്ങൾ-കുട്ടികൾക്കായി ഒരു പ്രസിദ്ധീകരണം
അടൂർ-കടമ്പനാട് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾക്കായി ഒരു പ്രസിദ്ധീകരണം ആരംഭിച്ചിട്ടുണ്ട്. 'ശലഭങ്ങൾ' എന്ന് പേരിട്ടിരിക്കുന്ന ഈ പ്രസിദ്ധീകരണത്തെ മറ്റു ഭദ്രാസനങ്ങളിലുള്ളവരും വരുത്തുകയും, വേണ്ട പ്രോത്സാഹനം നൽകുകയും വേണം. ഇതിനെ അനുകരിച്ച് മറ്റു ഭദ്രാസനങ്ങളിൽ കുഞ്ഞു മാസികകൾ ആരംഭിച്ച് ഒന്നും വളരാത്ത അവസ്ഥ ഉണ്ടാകരുത്. എപ്പോഴും സഭയെ ഒന്നായിക്കണ്ട് ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യണം.

### വിദ്യാഭ്യാസ മേഖലയ്ക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കണം
കേരളത്തിലെ ഭരണമാറ്റം ഏറ്റവും കൂടുതൽ ഇപ്പോൾ അറിഞ്ഞു തുടങ്ങിയത് അക്രമാസക്തമായ വിദ്യാഭ്യാസ സമരങ്ങളിലാണ്. സ്വാശ്രയമേഖലയുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾക്ക്, പെട്ടെന്ന് പുതിയ മാനങ്ങൾ കൈവരുകയാണുണ്ടായത്. അതിന്റെ ന്യായാന്യായങ്ങളിലേക്ക് ഇവിടെ പ്രവേശിക്കുന്നില്ല. എന്നാൽ വളരുന്ന തലമുറ, തെരുവിൽ രക്തപ്പുഴ ഒഴുക്കുന്ന രീതി ആർക്കും അഭിലഷണീയമല്ല. സമരങ്ങൾ പ്രത്യേകിച്ച് വിദ്യാർത്ഥികളുമായി ബന്ധപ്പെട്ട വിഷയങ്ങൾ, അക്രമാസക്തമാകാതിരിക്കാൻ നേതൃത്വം കൊടുക്കുന്നവർ ശ്രദ്ധിക്കേണ്ടതാണ്. സമാധാന അന്തരീക്ഷം കലാലയങ്ങളിലുണ്ടാവാൻ നാം മുട്ടിപ്പായി പ്രാർത്ഥിക്കുകയും അതിനായി പ്രവർത്തിക്കുകയും ചെയ്യണം. കലാലയങ്ങൾ, കലാപ ശാലകളാക്കുന്നത് ആർക്കും ഗുണം ചെയ്യുന്നതല്ലല്ലോ? ■

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ-STOC)

## <u>ജീവകാരുണ്യ സഹായം 2011</u>

**1975** സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ (STOC) **2011-ലെ** ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു. ക്യാൻസർ, കിഡ്നി, ഹാർട്ട് സംബന്ധമായ രോഗികൾക്കായിരിക്കും പരിഗണന നൽകുക. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശയുണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ **മൂന്നു (3)** മാസത്തിനുള്ളിൽ വാങ്ങിയ ഒറിജനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഒറിജനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി (അറ്റസ്റ്റേഷൻ) അയയ്ക്കേണ്ടതാണ്. പരുമല, ശാസ്താംകോട്ട, കാര്യമ്പാടി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചു വരുന്നു. കൂടാതെ 'ശീലോഹാം ഗീവ് സൈറ്റ് പ്രൊജക്ട് -ലൂടെ അന്ധതാനിവാരണത്തിനുള്ള സൗകര്യവും ലഭിക്കുന്നതാണ്.

**2. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 25 പെൺകുട്ടികളുടെ വിവാഹത്തിന് **30,000** രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടൊപ്പം ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4.1. വിദ്യാഭ്യാസ സ്കോളർഷിപ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ **+2** കഴിഞ്ഞ **37** കുട്ടികൾക്ക്, ഒരു കുട്ടിക്കു **10,000/-** രൂപ നിരക്കിൽ വിദ്യാഭ്യാസ സ്കോളർഷിപ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കേറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം കൂടാതെ അപേക്ഷകൻെറ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ **സെപ്റ്റംബർ 30-ന്** മുൻപ് കിട്ടിയിരിക്കണം

**4.2. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു **+2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%-ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയതും ആദ്യചാൻസിൽ ജയിച്ചതുമായ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ **2011 സെപ്റ്റംബർ 30-ന്** മുമ്പ് കിട്ടിയിരിക്കണം.

**5.1 ഭവന നിർമ്മാണ ധനസഹായം:** കൊല്ലം, കൊച്ചി, കണ്ടനാട് വെസ്റ്റ്, മലബാർ എന്നി ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി **1,00,000** (ഒരുലക്ഷം) രൂപ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2011 സെപ്റ്റംബർ 30-നു** മുമ്പു കിട്ടിയിരിക്കണം

**5.2 പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കരസഭയിലെ ഭവനരഹിതരായ വിധവകൾക്കു ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയൊ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി **1,00,000** (ഒരുലക്ഷം) രൂപ നൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **സെപ്റ്റംബർ 30-നു** മുമ്പ് കിട്ടിയിരിക്കണം.

**<u>നിർദ്ദേശങ്ങൾ</u>** 1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 2) Advertisement-ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 3) അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**<u>അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:</u>** അപേക്ഷകൾ സസൂഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. Letter head-ൽ എഴുതിയ ശുപാർശയിൽ പള്ളിസീലും , ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

അയയ്ക്കേണ്ട വിലാസം:- **The Co-ordinator, STOC office, Betheny Aramana, Tiruvalla-689101, Kerala**



Culture

നിധി അലക്സ് എം. നൈനാൻ

# അന്യം നിന്നു പോകുന്ന ആചാരങ്ങൾ

ഒരു സമൂഹത്തിന്റെ തനിമയും സത്തയും ഉൾക്കൊള്ളുന്നത് അതു രൂപം നൽകുന്ന സാംസ്കാരിക ബിംബങ്ങളിലാണ്. ഇതു മതവും വിശ്വാസവുമായി ഏറെ ബന്ധപ്പെട്ടു കിടക്കുന്നു. സുറിയാനി ക്രിസ്ത്യാനികളായ നമ്മുടെ പൂർവ്വികർ പാലിക്കുകയും പിന്തുടരുകയും ചെയ്തുപോന്ന പല ആചാരങ്ങളും പുതിയ തലമുറയ്ക്കു അന്യം നിന്ന് പോയിരിക്കുന്നു. കാലം വരുത്തിയ മാറ്റമെന്നു ഇതിനെ വിശേഷിപ്പിക്കാമെങ്കിലും ക്രൈസ്തവരുടെ തനതായ വ്യക്തിത്വത്തിന് അവ മാറ്റു കുറച്ചിട്ടുണ്ട് എന്ന കാര്യത്തിൽ തർക്കമില്ല.

ക്രിസ്തു ശിഷ്യനായ തോമാശ്ലീഹാ ഏ.ഡി.52 ൽ കേരളത്തിൽ വരികയും ക്രൈസ്തവ സഭ സ്ഥാപിക്കുകയും ചെയ്തു എന്നാണ് വിശ്വാസം. തുടർന്ന് ഏ. ഡി.345ൽ ക്നായി തൊമ്മൻ എന്ന പേർഷ്യൻ വ്യാപാരിയുടെ നേതൃത്വത്തിൽ മെത്രാന്മാരും വൈദികരുമടങ്ങുന്ന ഒരു സംഘം കൊടുങ്ങല്ലൂരിലെത്തുകയും അത് ക്രൈസ്തവ സഭയുടെ വളർച്ചക്കും പ്രചാരത്തിനും ആക്കം കൂട്ടുകയും ചെയ്തു എന്നു ചരിത്രം.

ജീവിത രീതിയിലും ആചാരാനുഷ്ഠാനങ്ങളിലും സ്വന്തം വ്യക്തി മുദ്രപതിപ്പിച്ചവരായിരുന്നു കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾ. പരമ്പരാഗതമായി ഉണ്ടായിരുന്ന ആചാരങ്ങൾ പിന്തുടരുകയും അതേ സമയം ക്രിസ്തു മതത്തിന്റെ പല ആചാരങ്ങളും ഉൾക്കൊള്ളുകയും ചെയ്തുകൊണ്ടാണ് അവർ ഈ ദൗത്യം നേടിയെടുത്തത്. എന്നാൽ സാഹചര്യങ്ങളുടെ സമ്മർദ്ദത്താൽ ഇവയിൽ ഒട്ടു മിക്കതും ഇന്ന് കൈമോശം വരികയോ ഉപേക്ഷിക്കുകയോ ചെയ്യേണ്ടി വന്നിരിക്കുന്നു.

ക്രൈസ്തവരുടെ വസ്ത്രധാരണ രീതിയിലുണ്ടായ മാറ്റം തന്നെയെടുക്കാം. ഏതാണ്ട് അര നൂറ്റാണ്ടു മുമ്പു വരെ കേരളത്തിലെ ക്രൈസ്തവർ ശുഭ്രവസ്ത്രങ്ങൾ മാത്രമാണുപയോഗിച്ചിരുന്നത്. വിശുദ്ധിയുടെ പര്യായമായിരുന്നു വെള്ള വസ്ത്രങ്ങൾ. സ്ത്രീകൾ ചട്ടയും മുണ്ടും ധരിച്ചപ്പോൾ പുരുഷൻമാർ വെള്ളമുണ്ടും തോളിൽ തോർത്തും ധരിച്ചു. വിവാഹത്തിനുള്ള മന്ത്രകോടിയുടെ നിറം പോലും വെള്ളയായിരുന്നു. ഇംഗ്ലീഷിലെ 'V' ആകൃതിയിൽ വെട്ടിയ കഴുത്തുള്ള, അരയോ



ഉമെത്തുന്ന ഇറക്കമില്ലാത്ത അരക്കൈയ്യൻ കുപ്പായമായ ചട്ടയായിരുന്നു പ്രായഭേദമന്യേ പോയകാലത്തെ സ്ത്രീകളുടെ ഇഷ്ടവേഷം. പശ്ചിമേഷ്യയിൽ നിന്നു ഇവിടേക്കു വന്ന കുടിയേറ്റക്കാരാണ് ഈ വസ്ത്രം ഇവിടെ പ്രചാരത്തിലാക്കിയത്. ജൂത, മുസ്ലീം സ്ത്രീകളും ഒരു കാലത്ത് ഇവ ഉപയോഗിച്ചിരുന്നെങ്കിലും അവ നിറമുള്ള തുണിയാൽ നെയ്തവയായിരുന്നു. ക്രിസ്ത്യൻ വനിതകൾ ധരിക്കുന്ന മുണ്ടിനുമുണ്ടായിരുന്നു പ്രത്യേകത. 5 മുഴം നീളവും 3 മുഴം വീതിയുമുള്ള മുണ്ടിന്റെ പിൻഭാഗം വിശറിയുടെ ആകൃതിയിൽ അവർ ഞൊറിഞ്ഞിട്ടു. നല്ല കരവിരുതുവേണ്ട ഈ ഞൊറിയിടീൽ കാണാൻ ഏറെ ആകർഷകമായിരുന്നു. പള്ളിയിലോ വിശേഷാവശ്യങ്ങൾക്കോ പുറത്തേക്കു പോകേണ്ടി വരുമ്പോൾ കവണി കൊണ്ട് അവർ ശരീരം മൂടി.

ആധുനിക തലമുറക്കു തീർത്തും അന്യമായ ആഭരണ ശീലങ്ങളാണ് അക്കാലത്തു ക്രൈസ്തവ വനിതകൾക്കുണ്ടായിരുന്നത്. കാതുകളിൽ മേക്കാമോതിരം (കുണുക്ക്) കീഴ്ക്കാതിൽ തോട (വാളിക), കാതില, കഴുത്തിൽ മിന്നുമാല, കൈകളിൽ കാപ്പ്, കാലിൽ തള ഇവയൊക്കെയായിരുന്നു ആഭരണങ്ങൾ. അവ ഇന്നത്തെപ്പോലെ കടകളിൽ നിന്നു നേരിട്ടു വാങ്ങുകയല്ല പണിയിക്കുകയാണ് പതിവ്. മധ്യകേരളത്തിലെ തൃശ്ശൂർ, കുന്നംകുളം പ്രദേശങ്ങളിൽ പഴമയുടെ ബാക്കി പത്രം പോലെ ചട്ടയും മുണ്ടും കവണിയും ധരിച്ച് കാതിൽ കുണുക്കും കൈകളിൽ കാപ്പുമണിഞ്ഞ മുത്തശ്ശിമാരെ ഇന്നും കാണാൻ കഴിയും.

ശൈശവ വിവാഹങ്ങളായിരുന്നു അക്കാലത്തെ മറ്റൊരു പ്രത്യേകത. ആൺകുട്ടികൾക്ക് 18 ഉം പെൺകുട്ടികൾക്ക് 14 ഉം വയസ്സായിരുന്നു ശരാശരി വിവാഹപ്രായം. വിവാഹപ്രായമെത്തും മുമ്പേ പെൺകുട്ടികളുടെ വിവാഹം നടത്തിക്കുക എന്നതായിരുന്നു മാതാപിതാക്കളുടെ ധർമ്മം. വിവാഹത്തിനു വധുവിനെ തോളിലേറ്റി പള്ളിയിലേക്കു കൊണ്ടുവരുന്നത് അക്കാലത്ത് പതിവുകാഴ്ചയായിരുന്നു. കുട്ടികളുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കാതെ കാരണവൻമാർ വിവാഹക്കാര്യത്തിൽ തീരുമാനമെടുത്തു പോന്നു. പിന്നീടു ഭരണഘടനാഭേദഗതി മൂലം സ്ത്രീ പുരുഷൻമാരുടെ വിവാഹ പ്രായം യഥാക്രമം 18 ഉം 21 ഉം ആക്കിയതോടെ ഈ സമ്പ്രദായം അവസാനിച്ചു.

**വിവാഹത്തിന് വധുവിനെ തോളിലേറ്റി പള്ളിയിലേക്ക് കൊണ്ടുവരുമായിരുന്നു**

കഴിഞ്ഞ കാലവും ആധുനിക കാലവും തമ്മിൽ 'തീൻമുറ'യിലുമുണ്ട് സാരമായ വ്യത്യാസങ്ങൾ. വിവാഹവേളകളിൽ വരനും വധുവും ഉൾപ്പെടെ വിരുന്നുകാർ പായ് വിരിച്ചു നിലത്തു ചമ്രം പടിഞ്ഞിരുന്നാണ് ഭക്ഷണം കഴിക്കുക. ഊണു വിളമ്പുന്നത് തൂശനിലയിലാണ്.ഇലയുടെ തുമ്പ് ഇടതുവശം വരത്തക്കവിധം ഇട്ട് അതിനെ അടിയിലേക്ക് മടക്കി വയ്ക്കുന്നത് സുറിയാനി ക്രിസ്ത്യാനികളുടെ അവകാശമായി കരുതി. തങ്ങൾ ബ്രാഹ്മണരിൽ നിന്നും ക്രിസ്തു മതം സ്വീകരിച്ചവരാണ് എന്നതിന്റെ സൂചനയാണിത്. ഉപ്പും മധുരവും ഇലയിൽ ആദ്യം വിളമ്പിയ ശേഷം ചോറും മത്സ്യമാംസാദികളുൾപ്പെട്ട കറികളും വിളമ്പും. ഒടുവിലായി മോര്,പഞ്ചസാര,പൂവൻപഴം ഇവ കൂട്ടി ഊണ് അവസാനിപ്പിക്കും. തുടർന്നു വിസ്തരിച്ചു മുറുക്കിയ ശേഷം നെറ്റിയിൽ ചന്ദനക്കുറിയുമണിഞ്ഞാണ് വിരുന്നുകാർ യാത്രയാവുക. എയർ കണ്ടീഷൻ ചെയ്ത ഓഡിറ്റോറിയത്തിൽ കാറ്ററിംഗ് കമ്പനികൾ വിളമ്പുന്ന വൈവിധ്യമാർന്ന ഭക്ഷണവിഭവങ്ങൾക്കൊടുവിൽ പുഡിംഗും ഐസ്ക്രീമും കഴിച്ചു സ്ഥലം വിടുന്ന ഇന്നത്തെ തലമുറയ്ക്കു ഈ രീതി പരിചിതമാവാനിടയില്ല.



കല്ല്യാണമണ്ഡപങ്ങളോ, ഓഡിറ്റോറിയങ്ങളോ അന്യമായിരുന്ന ആ നാളുകളിൽ വരന്റെ വസതിയിൽ വച്ചാവും വിവാഹാനന്തര ചടങ്ങുകൾ നടക്കുക. ഭക്ഷണം പാചകം ചെയ്യുന്നത് ബന്ധുമിത്രാദികളായിരിക്കും. പനിനീർ തളിച്ചു കൊണ്ടാണ് വധൂവരൻമാരേയും വിരുന്നുകാരേയും പന്തലിലേക്ക് സ്വീകരിക്കുന്നത്. പന്തലിൽ പ്രധാന സ്ഥലത്ത് വെള്ളയും കരിമ്പടവും വിരിക്കും. സമീപത്ത് കത്തിച്ച നിലവിളക്കും ഒരു കിണ്ടിയിൽ വെള്ളം നിറച്ചതും ഉണ്ടാവും. കരിമ്പടം ജീവിതത്തിലെ ബുദ്ധിമുട്ടുകളേയും പ്രലോഭനങ്ങളേയും പ്രതിനിധാനം ചെയ്യുമ്പോൾ വിജയവും പരിശുദ്ധിയും സൂചിപ്പിക്കുന്നതാണ് വെള്ള. വധൂവരൻമാർ മണവറയിലേക്കു പ്രവേശിക്കുക, അവർ യാത്ര തിരിക്കുമ്പോൾ അമ്മ ശകുനം വരുക, വധുവിന്റെ അമ്മയ്ക്ക് കച്ച സമ്മാനിക്കുക തുടങ്ങിയ ചടങ്ങുകളെല്ലാം ( ഇവയെല്ലാം നാടു വാണിരുന്ന ചേരമാൻ പെരുമാളിൽനിന്നും ക്നായി തൊമ്മൻ നേടിയെടുത്ത പദവികളും അവകാശങ്ങളുമാണ്.) ഇന്നത്തെ തലമുറക്ക് അന്യമായിക്കൊണ്ടേയിരിക്കുന്നു.

വിവാഹത്തിന് മുഹൂർത്തം കുറിക്കുന്ന പതിവ് ആദ്യ കാലങ്ങളിൽ സുറിയാനി ക്രിസ്ത്യാനികൾക്ക് ഉണ്ടായിരുന്നെങ്കിലും സുന്നഹദോസ് പിന്നീടതിന് വിലക്കേർപ്പെടുത്തി. എങ്കിലും യാത്രകൾക്ക് രാഹുകാലം നോക്കുന്ന പതിവ് ഇന്നും തുടരുന്നുണ്ട്.

കുട്ടികൾക്കു പേരിടുന്നതിൽ സുറിയാനിക്രിസ്ത്യാനികൾ പിൻതുടരുന്ന ആധുനികതയാണ് മറ്റൊന്ന്. പണ്ടു കാലത്തു സർവ്വസാധാരണമായിരുന്ന ക്രൈസ്തവ നാമങ്ങൾ-യോഹന്നാൻ, ലൂക്കോസ്, ഔസേപ്പ്, മത്തായി, ചാക്കോ, ഇടിക്കുള, തോമസ്, മറിയമ്മ, ഏലിയാമ്മ, അന്നമ്മ, തങ്കമ്മ എന്നിങ്ങനെ ബൈബിളിലെ മനോഹരമായ പേരുകൾ പലതും ഇന്നു കണികാണാൻ പോലുമില്ല. ജനന, വിവാഹ., മരണങ്ങളുമായി ബന്ധപ്പെട്ടതും പൂർവ്വികർ ആചരിച്ചിരുന്നതുമായ ചടങ്ങുകൾ പലതും ഇന്നു പഴങ്കഥയായി മാറിക്കഴിഞ്ഞു ■

Interview

ഡോ.ജോർജ്ജ് വർഗീസ് കൊപ്പാറ

# വർഗ്ഗീകരണത്തിന് ഒരപവാദം

## ജപ്പാനിൽ സുനാമി ഉണ്ടായപ്പോൾ തദ്ദേശവാസികൾ ചെയ്തത്

ലോകത്തെയാകമാനം നടുക്കത്തിലാഴ്ത്തിയ സംഭവമായിരുന്നു അടുത്തിടെ ജപ്പാനിലുണ്ടായ സുനാമിയും അതെ തുടർന്നുണ്ടായ ആണവദുരന്തവും. കേവലം പ്രകൃതിദുരന്തം എന്നതിലുപരി മനുഷ്യരാശിയുടെ നേർക്കുണ്ടായ ഭീഷണി എന്ന നിലയിലാണ് ഈ സംഭവം വിലയിരുത്തപ്പെടുന്നത്. വികസിത രാജ്യമെങ്കിലും താരതമ്യേന ചെറിയ രാജ്യമായ ജപ്പാൻ ഈ സംഭവത്തോട് പ്രതികരിച്ച രീതിവ്യത്യസ്ഥമായിരുന്നു. ജപ്പാൻ ജനത ലോകത്തിന് നൽകിയ സന്ദേശവും അതായിരുന്നു. ജപ്പാൻ ജനതയുടെ സമീപനത്തിൽ കണ്ടതും മറ്റുള്ളവർക്ക് മാതൃകയാക്കേണ്ടതുമായ പത്ത് കാര്യങ്ങൾ ഇവിടെയുണ്ട്. അവ താഴെപ്പറയുന്നു.

1. പ്രശാന്തത (The Calm)
   ഒരിടത്തും ഒരു സന്ദർഭത്തിലും അവർ ശാന്തത കൈവെടിഞ്ഞില്ലെന്നുകാണാം. ആരെയുംകുറ്റപ്പെടുത്തുകയോ, ഇതിന്റെ പേരിൽ ആരുടെയും മേൽ കുറ്റം ആരോപിക്കുകയോ ഉണ്ടായില്ല. മറിച്ച് അവ നേരിടുന്നതിനുള്ള കൂടിയാലോചനകളിൽ ജപ്പാൻ ജനത പങ്കാളികളായി.

## ദുരന്തത്തിന് നടുവിൽ പോലും ധ്രുവീകരണം പ്രകടിപ്പിക്കാത്ത മനുഷ്യർ

2. കുലീനത്വം (The Dignity)
   ദുരന്തത്തെതുടർന്നുള്ള ദുരിതാശ്വാസ ക്യാമ്പുകളിലൊക്കെ ഒരു കുലീനത്വം അവർ പുലർത്തിയിരുന്നതായി കാണാം. ഭക്ഷണത്തിനുവേണ്ടിയും ദാഹജലത്തിനുവേണ്ടിയുമുള്ള നീണ്ടകാത്തിരുപ്പ് എങ്ങും ക്യൂ. എന്നാൽ ആരും ക്യൂതെറ്റിക്കുകയോ, ഒരിക്കൽപോലും അവരുടെ അധരങ്ങളിൽ നിന്ന് ഒരു ദുഷിച്ച വാക്ക് പുറപ്പെടുകയോ ഉണ്ടായിട്ടില്ല.
3. പ്രാപ്തി (Ability)
   അവരുടെ സ്ഥാപനങ്ങൾക്കും നിർമ്മിതികൾക്കും സാരമായ കേടുപാടുകൾ ഉണ്ടായില്ല. അവരുടെ കെട്ടിടങ്ങളുടെ നിർമ്മാണ പാടവവും ആസൂത്രണവും അത്രമാത്രം മികച്ചതായിരുന്നു. അതുകൊണ്ടുതന്നെ തകർന്നടിഞ്ഞ ജപ്പാനെ കുറച്ചെങ്കിലും പിടിച്ചുനിർത്താൻ അവർക്ക് കഴിഞ്ഞു. അവരുടെ കെട്ടിട നിർമ്മാണങ്ങളിൽ അഴിമതിയുടെ കറയുണ്ടായിട്ടില്ല എന്നതാണ് സത്യം.
4. ദയ (The Grace)
   ഒന്നും പൂഴ്ത്തിവയ്ക്കാനോ അമിതമായി ശേഖരിക്കാനോ ആരും ശ്രമിച്ചില്ല. നാളേയ്ക്ക് കരുതിവയ്ക്കാതെ സഹാനുഭൂതിയോടെ മറ്റുള്ളവരെ കാണുവാൻ അവർക്ക് കഴിഞ്ഞു. നമ്മുടെ നാടുമായി താരതമ്യം ചെയ്യുമ്പോൾ ഇത് ഒരു വിലിയ അത്ഭുതമാണ്.
5. ക്രമപാലനം (The Order)
   യുദ്ധം, പ്രകൃതിക്ഷോഭം തുടങ്ങിയ സന്ദർഭങ്ങളിൽ നാടെങ്ങും അനിയന്ത്രിതമായ രീതിയിൽ ക്രമസമാധാന തകർച്ചയും ചൂഷണവും ഉണ്ടാകാറുണ്ട്. ജപ്പാനിലാകട്ടെ അവരുടെ ഗ്രോസറി ഷോപ്പുകളും ബാങ്കുകളും ആരും കൊള്ളയടിച്ചില്ല. എല്ലായിടത്തും പര

സ്പര ധാരണ കാണുവാൻ കഴിയുമായിരുന്നു.

6. **ത്യാഗമനോഭാവം (Sacrifice)**
തങ്ങളുടെ രാജ്യത്തിന്റെ രക്ഷ സ്വയം ഏറ്റെടുത്ത പൗരന്മാർ ജപ്പാനിലെങ്ങും ഉണ്ടായിരുന്നു. ഓരോ ദിവസവും ന്യൂക്ലിയർ റിയാക്ടർ തണുപ്പിക്കുന്നതിനുവേണ്ടി കടലിൽനിന്നും ന്യൂക്ലിയർ റിയാക്ടറിലേക്ക് വെള്ളം പമ്പുചെയ്യുന്നതിനും ആണവചോർച്ച തടയുന്നതിനുമായി അവർ പ്രവർത്തന നിരതരായി. റിയാക്ടറിലും പുറത്തുമായ ജോലി ചെയ്യുന്നതിൽ അൻപതിലധികം ചാവേർ തൊഴിലാളികൾ പണിയെടുക്കുന്നുണ്ടായിരുന്നു.

7. **മനസ്സലിവ് (Tenderness)**
ജപ്പാനിലെ റസ്റ്റോറന്റുകളിൽ ഭക്ഷണത്തിന്റെ വിലകുറച്ചു. കാവൽക്കാരില്ലാത്ത എ.ടി.എം.കൗണ്ടറുകൾ എങ്ങും കാണാമായിരുന്നു. ദുർബലർക്കുവേണ്ടിയുള്ള സഹായഹസ്തങ്ങൾ സ്ഥാനം പിടിച്ചിരുന്നു.

8. **പരിശീലനം (The Training)**
ആബാലവൃദ്ധം ജനങ്ങളും ദുരിതത്തെപ്പറ്റി ബോധവാൻമാരായിരുന്നു. അത്തരം സന്ദർഭങ്ങളോട് പൊരുത്തപ്പെടേണ്ടത് എങ്ങനെ എന്ന കാര്യത്തിൽ അവർക്ക് വേണ്ടത്ര അറിവ് ഉണ്ടായിരുന്നു.

9. **മാധ്യമ സേവനം (The Media)**
മനുഷ്യന്റെ വികാരങ്ങളെ വ്രണപ്പെടുത്തുവാനോ ദുരന്തത്തെ പർവ്വതീകരിച്ച് കാണിക്കുവാനോ ജപ്പാനിലെ മാധ്യമങ്ങൾ മുതിർന്നില്ല. മനുഷ്യനെ അസ്വസ്ഥനാക്കുന്ന ദൃശ്യങ്ങൾ ഒന്നും അവർ സംപ്രേഷണം ചെയ്തില്ല. എല്ലാ കാര്യങ്ങളും അനുഭാവപൂർവ്വം വർദ്ധിച്ച ചുമതലയോടെ ജനത്തെ അറിയിക്കുന്നതിനും ബോധവൽക്കരിക്കുന്നതിനുമായിരുന്ന ജപ്പാനിലെ മാധ്യമങ്ങൾ ശ്രമിച്ചത്.

10. **മനസാക്ഷി (Consciousness)**
നിയമങ്ങൾക്കും വിലങ്ങുകൾക്കുമപ്പുറത്ത് മനസാക്ഷിയുടെ നീതിയാണ് അവരെ നയിച്ചത്. ഒരു ഷോപ്പിംഗ് മാളിലെ വൈദ്യുതി വിച്ഛേദിക്കപ്പെട്ടാൽ അവർ ഷെൽഫിൽ നിന്ന് എടുത്ത സാധനങ്ങൾ തിരികെ വയ്ക്കുകയും പുറത്തേക്ക് ഇറങ്ങി നിൽക്കുകയും ചെയ്തു.

ഏറ്റവും വലിയ ദുരന്തത്തെ നേരിട്ടപ്പോഴും മനസാന്നിദ്ധ്യം കൈവിടാതെ നിലകൊള്ളുകയും പ്രതിസന്ധികളെ സമചിത്തതയോടെ നേരിടുകയും ചെയ്ത ജപ്പാൻ ജനതയുടെ വർഗ്ഗരഹിത ബോധം ലോകത്തിന് മാതൃകയാണ്. ഇത് അവർ ലോകത്തിന് നൽകുന്ന മഹത്തായ സന്ദേശമാണ്.





ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

"ഭ്രാന്ത്" സമനില നഷ്ടപ്പെടുന്നതിനെ ഭ്രാന്ത് എന്ന് വിശേഷിപ്പിക്കുന്നുണ്ടെങ്കിലും സവിശേഷമായ പെരുമാറ്റത്തെക്കൂടെ ഭ്രാന്ത് എന്ന പരിധിയിൽപ്പെടുത്തിയിരിക്കുന്നു. ഇതുവരെയില്ലാത്ത ഒരു പുതിയ വീക്ഷണം അവതരിപ്പിക്കുന്നവനെ ഭ്രാന്തൻ എന്ന വിശേഷണത്തിന് വിടുവാൻ സമൂഹത്തിന് യാതൊരു മടിയുമില്ല. യേശുവിന് ഭ്രാന്തുണ്ടെന്ന് പറയുവാൻ തക്കവണ്ണം സമൂഹം വളർന്നതാണോ എന്നത് പ്രസക്തമല്ലേ? ഒരു ഭ്രാന്തൻ സമൂഹത്തിന് യേശുവിനെപ്പോലും വെറുതെ വിടുവാൻ കഴിയുമായിരുന്നില്ല. പൊതുധാരാ സമൂഹത്തിന്റെ വീക്ഷണങ്ങളെ അതിജീവിക്കുന്നവനെ ഭ്രാന്തൻ എന്നല്ലാതെ എന്ത് പറയാൻ ഇയാൾക്ക് ഈ സമൂഹത്തോട് ചേർന്ന് പോയാലെന്താ? അതിന്റെ വീക്ഷണങ്ങളിൽ കുടുങ്ങി സംതൃപ്തിപ്പെട്ടാലെന്താ? ഞങ്ങൾക്കപ്പുറം ഒരു ചിന്തയും, പ്രവർത്തനപഥവും കൊണ്ടുവരാൻ നിനക്കെങ്ങനെ ധൈര്യം വന്നു? ഇതു പൊതു സമൂഹത്തിന്റെ ചോദ്യമാണ്. സമൂഹം ചില ഭ്രാന്തിന്റെ നിഴലിലും ചില ഭ്രാന്തുകളുടെ ഭാണ്ഡവും പേറി നിൽക്കുകയാണ് എന്ന് നാം ഭയപ്പാടോടെ കാണേണ്ടതാണ് മതം, വർഗ്ഗം, വംശം, നിറം, രാഷ്ട്രം ഇവ തുറന്ന് വിട്ട ഭ്രാന്തുകൾ. കടപുഴക്കിയെറിഞ്ഞ ജീവിതങ്ങളോട് നാം മാപ്പ് ചോദിക്കേണ്ടതല്ലേ. അതിന്റെ പേരിലെങ്കിലും നമ്മുടെ ഗർവ്വിന്റെ മുഖങ്ങളെ പൂഴിയിൽ ആഴ്ത്തി മാപ്പാചരിക്കേണ്ടതല്ലേ. കൊച്ചു കേരളത്തിൽ പോലും ഒരു ഭ്രാന്താലയമുണ്ടെന്ന് വിവേകാനന്ദൻ പറയുമ്പോൾ ആ ഭ്രാന്താലയം മാനം മുട്ടെ വളർന്ന് ഈ ഭൂമി മുഴുവൻ വിഴുങ്ങിക്കളയുമെന്ന് പേടിക്കാത്തതെന്ത്? മാനം മുട്ടെ വളർന്ന നമ്മുടെ ഏത് ഭ്രാന്തുകളെയും കശക്കിയെറിയാൻ പോന്ന വിശുദ്ധ വീക്ഷണങ്ങളുടെ ചില കിഴക്കൻ കാറ്റുകൾ നാം ശേഷിപ്പിക്കേണ്ടതല്ലേ.

ആറ്റൂർ രവിവർമ്മ (കവി) ഭ്രാന്തിനെപ്പറ്റി കവിത എഴുതുന്നത് ഇങ്ങനെയാണ് "ഞാൻ ഉണ്ണുമ്പോൾ ഉരുളയിൽ ചോര, ഇടവഴിതാണ്ടുമ്പോൾ ഇറച്ചിയിൽ കാൽ തടഞ്ഞുളുക്കുന്നു. കണ്ണീരു പുളിക്കുന്നു വെള്ളത്തിൽ" കുപ്പായത്തിന്റെ പുള്ളിപ്പൊട്ടിലോ ചോരപ്പാടുകൾ ഞാൻ എന്തൊരാളായിപ്പോയി. ഭ്രാന്ത് കൊണ്ട് തകർന്നടിയുന്ന ഒരു സമൂഹത്തിന്റെ നേർക്കാഴ്ചയാണിത്. അന്നത്തിൽ ചോരമണം ഉണ്ടാകുന്നെന്ന്, ഗ്രാമത്തിന്റെ ലാളിത്യങ്ങളുടെ ഇടവഴി പോലും വർഗ്ഗീയ വികാരങ്ങൾ പേറി കൊലചെയ്യപ്പെടുന്നെന്ന്; ആശ്വാസത്തിന്റെ ഒരിറ്റ് ജലം പോലും കണ്ണീർ കഥകളുമായി നിൽക്കുന്നെന്ന്. കുപ്പായം വ്യക്തിത്വത്തിന്റെ അടയാളമാണ്. അത് പോലും ഈ സമൂഹ ഭ്രാന്തിൽ ചോരയിൽ നിന്ന് മുക്തമല്ല എന്ന് കവി വ്യാകുലപ്പെടുകയാണ് ഞാൻ എന്തൊരാളായിപ്പോയി. നാം ആയിരിക്കുന്ന മതത്തിലും, വർഗ്ഗത്തിലും, വംശത്തിലും, രാഷ്ട്രത്തിലും ആയിരുന്നുകൊണ്ട്. ഞാൻ എന്തൊരാളായിപ്പോയി എന്ന് ആഴത്തിൽ ആശങ്കപ്പെടേണ്ടതല്ലേ?

ആലി കരിം എന്ന കവിയുടെ ആഖ്യാനം സുന്ദരമാണ്.

"അർദ്ധനഗ്നനായ പ്രാകൃത മനുഷ്യൻ അവന്റെ പ്രതിയോഗിയുടെ നേർക്ക് കല്ലെറിഞ്ഞു. പക്ഷെ ആ കല്ല് താഴെ വീണില്ല. ചക്രവാളത്തിനപ്പുറത്തേക്ക് അത് പറന്നു, കല്ല് അങ്ങ് അപ്രത്യക്ഷമായെന്ന് വിചാരിക്കരുത്. അത് അമ്പായി, വെടിയുണ്ടയായി, ചിന്തയെന്നപോലെ അത് നിൽക്കാതെ പറന്നു. ആറ്റം ബോമ്പാകുന്നത് വരെ അത് പറന്നു. ഇന്ന് വരെ ആ കല്ല് നിശ്ചലമായിട്ടില്ല. അത് എവിടേക്കാണ് പറക്കുന്നത് ന്യൂട്രോണായി, ഇലക്ട്രോണായി, എന്തുമായി, അഗ്നിയായി, മരണമായി, വിഷമായി... സത്യമന്വേഷിക്കുന്ന എന്റെ സമകാലിക സഹോദരാ അർദ്ധകിരാതനായ ആ പ്രാകൃത മനുഷ്യൻ എറിഞ്ഞ ആ കല്ലിനെ നമുക്ക് തടഞ്ഞ് നിർത്താനാവില്ലേ?

മതം, വർഗ്ഗം, വംശം, രാഷ്ട്രം, ഇവയെല്ലാം ഇത്തരം കല്ലുകളുമായി നമ്മെ വേട്ടയാടുന്നുണ്ട്. എങ്കിലും അതിൽത്തന്നെ നിന്ന് അതിന് തടയിടുന്ന ഒരു വിശുദ്ധ ഭ്രാന്ത് നമുക്ക് വേണം.

• •



# ബുദ്ധിമാൻ

ഫാ. മുകളിൽ

BUDHIMAN



## ചുറ്റുവട്ടം

ജോയി കുളനട




## പ. കാതോലിക്കാ ബാവായ്ക്ക് ചെന്നൈയിൽ സ്വീകരണം



*പരിശുദ്ധ ബാവാ തിരുമേനി തമിഴ്നാട് മുഖ്യമന്ത്രി ജയലളിതയെ സന്ദർശിച്ചപ്പോൾ, ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് സമീപം.*

പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് ചെന്നൈയിൽ അവേശകരമായ സ്വീകരണം കേന്ദ്രമന്ത്രി വയലാർ രവി സമ്മേളനം ഉദ്ഘാടനം ചെയ്തു. ദൈവവിശ്വാസത്തിലധിഷ്ഠിതമായി മുന്നേറുമ്പോഴും ദേശീയ ബോധം കൈവിടാത്ത ക്രൈസ്തവ സമൂഹത്തിന്റെ മുൻനിരയിലാണ് മലങ്കര ഓർത്തഡോക്സ് സഭയെന്ന് വയലാർ രവി പറഞ്ഞു. സഭയുടെ ചരിത്രം ദേശീയ ബോധത്തിൽ നിന്നാണ് ആരംഭിക്കുന്നതെന്ന് അദ്ദേഹം അനുസ്മരിച്ചു.

ഡോ. ജോസഫ് മാർ ദീവന്നാസിയോസ് ഡോ. ഗബ്രിയേൽ മാർഗ്രീഗോറിയോസ്, മദ്രാസ് മൈലാപ്പൂർ ആർച്ച് ബിഷപ്പ് എ.എം. ചിന്നപ്പ, സി. എസ്.ഐ. ബിഷപ്പ് ഡോ. വി. ദേവസഹായം കണ്ണൂർ രൂപതാ ബിഷപ്പ് ഡോ. വർഗീസ് ചക്കാലയ്ക്കൽ, എം.ജി. ജോർജ് മുത്തൂറ്റ്, ഡോ. ജോർജ് ജോസഫ്, ഫാ. ഏബ്രഹാം ജേക്കബ്, ജോർജ് വർഗീസ് കോർ എപ്പിസ്കോപ്പ എന്നിവർ പ്രസംഗിച്ചു. പ. ബാവാതിരുമേനി മറുപടി പ്രസംഗം നടത്തി. വൃക്കദാനത്തിനു തയ്യാറായ ഫാ. സന്തോഷ് ജോർജിനെ ചടങ്ങിൽ ആദരിച്ചു.

### പാരീഷ് മിഷൻ 2011

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും ആഭിമുഖ്യത്തിൽ ഓണാവധിക്കാലത്തു (സെപ്റ്റംബർ 05-10) പാരീഷ് മിഷൻ നടത്തപ്പെടുന്നു. താല്പര്യമുള്ള ഇടവകകൾ വികാരി മുഖേന, സെക്രട്ടറി, പാരീഷ് മിഷൻ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി.ബി. നമ്പർ 98, കോട്ടയം (ഫോൺ-0481-2566526) എന്ന വിലാസത്തിൽ ഓഗസ്റ്റ് 20-ന് മുമ്പായി ബന്ധപ്പെടേണ്ടതാണ്. പാരീഷ് മിഷൻ നടത്തിയിട്ടില്ലാത്ത സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഇടവകകൾക്ക് മുൻഗണന നൽകുന്നതാണ്.

## കൂദാശ ചെയ്തു



നാലാഞ്ചിറ സെന്റ് മേരീസ് ദേവാലയത്തിന്റെ ചിറ്റാഴയിൽ പുതുതായി നിർമ്മിച്ച സെന്റ് തോമസ് ചാപ്പലിന്റെ കൂദാശ പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, മാത്യൂസ് മാർ തേവോദോസിയോസ് സഹകാർമ്മികരായിരുന്നു. ഗതാഗത മന്ത്രി വി.എസ്. ശിവകുമാർ മേയർ അഡ്വ. ചന്ദ്രിക, എം.എ. വാഹിത എം.എൽ.എ., ഫാ. മാത്യു നൈനാൻ, ബെന്നി വർഗീസ്, വി. പി. ഉമ്മൻ, സി. എം. മാത്യു, ഐ. സി. ചെറിയാൻ പ്രസംഗിച്ചു.

## തെരഞ്ഞെടുത്തു



മലബാർ ഭദ്രാസനത്തിൽപെട്ട ഫാ. തോമസ് കുര്യൻ താഴയിൽ അച്ചനെ ഓൾ-ഇന്ത്യ റേഡിയോ ഭക്തിഗാന വിഭാഗത്തിലെ ബി-ഗ്രേഡ് ആർട്ടിസ്റ്റായി തെരഞ്ഞെടുത്തു. സഭാ മാനേജിംഗ് കമ്മറ്റിയംഗം, സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച് പുലിയക്കോട് വികാരി, എന്നീ നിലകളിൽ സേവനം അനുഷ്ഠിക്കുന്നു.

## ഒന്നാം റാങ്ക്



പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ ഇടവകാംഗം കുമാരി മഞ്ജു പി. എലിസബത്തിന് എം.ജി. യൂണിവേഴ്സിറ്റിയുടെ BSc Electronics with Computer Hardware ൽ ഒന്നാം റാങ്ക് നേടി. പാമ്പാടി പടിഞ്ഞാറേക്കര നടുക്കേപറമ്പിൽ പി. എ. കുറിയാക്കോസിന്റെ മകൾ.

## പൗരോഹിത്യ രജത ജൂബിലി



പൗരോഹിത്യ രജത ജൂബിലി ആഘോഷിക്കുന്ന ഫാ. മാണി കെ. വർഗീസിനെ അനുമോദിക്കുവാൻ മാംഗ്ലൂർ സെന്റ് തോമസ് ഇടവകയിൽ ചേർന്ന അനുമോദന യോഗം ഡോ. ഏബ്രഹാം മാർ സെറാഫിം ഉദ്ഘാടനം ചെയ്തു. മുൻ മന്ത്രി ജെ. അലക്സാണ്ടർ, ഫാ. റെജി മാത്യൂസ്, ഫാ. അലക്സാണ്ടർ കുറ്റിക്കണ്ടത്തിൽ കോറെപ്പിസ്ക്കോപ്പാ പ്രസംഗിച്ചു.

## ആവശ്യമുണ്ട്

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിലുള്ള കൂത്താട്ടുകുളം പ്രതീക്ഷാഭവനിൽ മന്ദബുദ്ധികളും വികലാംഗരുമായ പെൺകുട്ടികളുടെ പരിചരണത്തിനായി രണ്ട് സ്ത്രീ വാർഡന്മാരെയും, പാമ്പാക്കുട പ്രത്യാശാ ഭവനിൽ മന്ദബുദ്ധികളും വികലാംഗരുമായ ആൺകുട്ടികളുടെ പരിചരണത്തിനായി രണ്ട് പുരുഷ വാർഡന്മാരെയും ആവശ്യമുണ്ട്.

ഈ സ്ഥാപനങ്ങളിൽ പൂർണ്ണസമയം താമസിച്ച് ശുശ്രൂഷകൾ നിർവ്വഹിക്കേണ്ടതാണ്. താമസവും ഭക്ഷണവും സൗജന്യമാണ്. മാസത്തിൽ നാല് അവധി ദിവസങ്ങൾ അനുവദിക്കും. പ്രായം 20-നും 60-നും ഇടയിൽ. പ്രാരംഭ ശമ്പളം 5000/- രൂപ. വിലാസം : ഡയറക്ടർ, പ്രത്യാശാ ഭവൻ, സൗത്ത് പിറമാടം പി.ഒ., പാമ്പാക്കുട-686667, 0485-2273402.

## ഒ.വി.ബി.എസ്. ഗാനങ്ങൾ ക്ഷണിക്കുന്നു

ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്ക്കൂളിന്റെ 2012 ലേക്കുള്ള ഗാനങ്ങൾ ക്ഷണിക്കുന്നു. "നാമെല്ലാവരും ക്രിസ്തുവിൽ ഒന്ന്" എന്ന ചിന്താവിഷയത്തെ അടിസ്ഥാനമാക്കിയോ പൊതുവായ ക്രൈസ്തവ സന്ദേശങ്ങൾ ഉൾക്കൊള്ളുന്നതോ ആയ കുട്ടികളുടെ അഭിരുചിയ്ക്ക് ഇണങ്ങുന്ന പുതിയ ഗാനങ്ങൾ ഒ.വി.ബി.എസ്., ഒ.എസ്.എസ്.എ.ഇ. കേന്ദ്രഓഫീസ്, ദേവലോകം, കോട്ടയം എന്ന വിലാസത്തിൽ 2011 സെപ്റ്റംബർ 15-ന് മുമ്പായി ലഭിക്കത്തക്കവിധം അയച്ചുതരിക. വിശദവിവരങ്ങൾക്ക് ബന്ധപ്പെടുക: സെക്രട്ടറി ഫോൺ 9446448215.

## പരിസ്ഥിതി സമ്മേളനം

**റാന്നി:** നിലയ്ക്കൽ ഭദ്രാസന പരിസ്ഥിതി കമ്മീഷന്റെ നേതൃത്വത്തിൽ പതിനായിരം വൃക്ഷത്തൈകൾ വച്ചു പിടിപ്പിക്കുന്നതിന്റെ ഉദ്ഘാടനം റാന്നി കുറ്റിയാനി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി പരിസരത്ത് വൃക്ഷത്തൈ നട്ടുകൊണ്ട് ഭദ്രാസനാധിപൻ അഭി. ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. പൊതുസമ്മേളനം ബഹു. രാജു എബ്രഹാം എം.എൽ.എ. ഉദ്ഘാടനം ചെയ്തു.പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് പ്രിൻസിപ്പാൾ ഡോ. ജോർജ് വർഗീസ് കൊപ്പാറ മുഖ്യസന്ദേശം നൽകി. ഭദ്രാസന സെക്രട്ടറി ഫാ. ഷൈജു കുര്യൻ, ഡോ. തോമസ് ജേക്കബ്,ഫാ. ജേക്കബ് കല്ലിച്ചേത്ത്, ഫാ. എബി വർഗീസ്, ഡോ. ബിനു ചാക്കോ എന്നിവർ പ്രസംഗിച്ചു.

## ഐക്യ സെന്റ് തോമസ് ദിനാചരണം

**തിരുവനന്തപുരം:** യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റ് (യു.സി.എം.) നേതൃത്വത്തിൽ വിവിധ ക്രൈസ്തവ സഭകളുടെ സഹകരണത്തോടെ ജൂലൈ 3-ന് സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ ഐക്യ സെന്റ് തോമസ് ദിനാചരണം നടത്തി. മലങ്കര കത്തോലിക്കാ സഭയുടെ ഡോ. സാമുവൽ മാർ ഐറേനിയോസ് എപ്പിസ്ക്കോപ്പായുടെ അധ്യക്ഷതയിൽ സംസ്ഥാന മുഖ്യ വിവിരാവകാശ കമ്മീഷമർ ഡോ. സിബി മാത്യു ഐ.പി.എസ്. സന്ദേശം നൽകി. വെരി. റവ. ജോസഫ് സാമുവൽ കറുകയിൽ കോർ എപ്പിസ്ക്കോപ്പ, കത്തീഡ്രൽ വികാരി ഫാ. പി.ജി. ജോസ്, യു.സി.എം. പ്രസിഡന്റ് കോശി എം. ജോർജ് തുടങ്ങിയവർ പ്രസംഗിച്ചു.

### വിജയികൾ

കുമാരി അലിനാ സജി (സബ് ജൂണിയർ സിംഗിൾ സോംഗ് ഒന്നാം സ്ഥാനം) കുമാരി ജോമോൾ മാത്യു (ജൂണിയർ എലോക്കേഷൻ ഒന്നാം സ്ഥാനം) കുമാരി ശ്രുതി കിരൺ (ജൂണിയർ വേർസസ് റൈറ്റിംഗ്-ഒന്നാം സ്ഥാനം) മാസ്റ്റർ ജെസ്റ്റിൻ ആന്റു ജെയിംസ് (സീനിയർ ജനറൽ നോളഡ്ജ് - രണ്ടാം സ്ഥാനവും, 2010 സൺഡേസ്ക്കൂൾ വിജ്ഞാനിയും) മാസ്റ്റർ നിധിൻ പി. പ്രസാദ് (ഹയർസെക്കൺറി പൊതുവിജ്ഞാനം-ഒന്നാം സ്ഥാനം).

എല്ലാവരും ഇളംകുളം സെന്റ് ഗ്രീഗോറിയോസ് ഇടവകാംഗങ്ങൾ. മുൻ ലക്കത്തിൽ ഇളംകുളം സെന്റ് മേരീസ് എന്ന് തെറ്റായി അച്ചടിച്ചതിനു ക്ഷമാപണം.


യഹൂദരുടെ ജീവൻ അപകടത്തിലായിരിക്കുന്നു എന്നു മനസ്സിലാക്കിയ എസ്തേർ സൂസായിലുള്ള സകല യഹൂദരേയും കൂട്ടി മൂന്നു ദിവസം ഉപവസിക്കാൻ മോർദേഖായി യോട് സേവകൻ വഴി ആവശ്യപ്പെട്ടു.
അതിനുശേഷം ഞാൻ രാജാവിനെ കാണുമെന്ന് മോർദേഖായിയെ അറിയിക്കുക.


രാജാവിന്റെ ക്ഷണമില്ലാതെ രാജ സന്നിധിയിലെത്തുന്നത് മരണശിക്ഷ ലഭിക്കാവുന്ന കുറ്റമാണ്. എങ്കിലും ഞാനതു ചെയ്യും.


ഉപവാസത്തിനു ശേഷം എസ്തേർ രാജസന്നിധിയിലെത്തി.
എസ്തേർ, അനുവാദം കൂടാതെ നീ രാജസന്നിധിയിൽ പ്രവേശിച്ചിരിക്കുന്നു നിന്റെ ജീവൻ പോലും പണയപ്പെടുത്തിക്കൊണ്ട്. പറയൂ, എന്താണ് നിന്റെ ആവശ്യം?


അങ്ങേയ്ക്കായ് ഞാനൊരു വിരുന്നൊരുക്കുന്നു. അങ്ങയോടൊപ്പം ഹാമാനും അതിൽ പങ്കെടുക്കണം.


വീട്ടിലെത്തിയ ഹാമാൻ
മോർദേഖായിയെ തൂക്കിലേറ്റാൻ രാജാവിനോടാവശ്യപ്പെടുക. പിന്നീട് സന്തോഷമായി നിങ്ങൾക്ക് രാജ്ഞിയുടെ വിരുന്ന് ആസ്വദിക്കാം.
Shaji



തുടരും...




# സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളി
## മർത്തമറിയം തീർത്ഥാടന കേന്ദ്രം

ആലഞ്ചേരി, (തിരുവനന്തപുരം ഭദ്രാസനം)







1937–ൽ മൗണ്ട് ആതോസിലെ സന്യാസി ശ്രേഷ്ഠൻ ശിമോണ ദേവാലയത്തിൽസ്ഥാപിച്ച, ജോർദ്ദാൻ നദിയിലെ ജലത്തിൽ വർണ്ണങ്ങൾ ചാലിച്ച് വരച്ച വി. ദൈവമാതാവിന്റെ ചിത്രവും ലോഹചുറ്റുള്ള തടിക്കുരിശും

# ആലഞ്ചേരി പള്ളി പെരുന്നാൾ

## എട്ടുനോമ്പാചരണം

## 2011 സെപ്തംബർ 1 മുതൽ 8 വരെ

ആഗസ്റ്റ് 28:
- വി. ദൈവ മാതാവിന്റെ നാമത്തിലുള്ള നവീകരിച്ച ധ്യാന മന്ദിരത്തിന്റെ കൂദാശ
- പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ ഉത്ഘാടനം

- വി. സുറിയാനി കുർബാന
- തിരുവചന ശുശ്രൂഷ
- പ്രവാസികൾക്കായുള്ള മദ്ധ്യസ്ഥ പ്രാർത്ഥന
- കുടുംബ സംഗമം
- കരിയർ ഗൈഡൻസ് പ്രോഗ്രാം
- യുവജന സംഗമം
- മാവേലിക്കര സ്നേഹ സന്ദേശം
- തീർത്ഥാടക സംഗമം
- ആയുർവേദ മെഡിക്കൽ ക്യാമ്പ്
- പ്രതിഷ്ഠാ ശുശ്രൂഷ
- ശ്രേഷ്ഠപൗരന്മാരെ ആദരിക്കൽ
- ഭക്തിനിർഭരമായ റാസ
- ശ്ലൈഹിക വാഴ്വ്
- വി. അഞ്ചിന്മേൽ കുർബാന
- നേർച്ച വിളമ്പ്



ഫാ. ജേക്കബ് പണിക്കർ
(വികാരി)

St. Mary's Orthodox Syrian Church, Alencherry, Karukon P.O., Anchal, Kollam
Ph: 0475 2274526, www.alencherrychurch.org

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2009-11*
*Licence No. KL/CR/KTM/WPP-24/2009-11.*
*Licenced to Post Without Pre-payment*

10 – ാം ചരമവാർഷികം

11-08-2011



# M. MATHEW MUTHOOTTU

**Founder - Muthoottu Group**

**Chairman - Muthoottu Mini Group**

*Inserted by: Sorrowing Family*

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-